## വിഷയവിവരം

# വിദ്യാഭിവൎദ്ധിനി.

സരസ്വതി! നമസ്തുഭ്യം വരദേ! കാമരൂപിണി!
വിദ്യാരംഭം കരിഷ്യാമി സിദ്ധിർഭവതു മേ സദാ.

പുസ്തകം ൩ { ൧൧൨൩ ഇടവം } ലക്കം ൯,

## ഗാന്ധിസൂക്തങ്ങൾ.



നല്ലതിനോടെല്ലാം സഹകരിക്കുക, തിന്മയോടെല്ലാം നിസ്സഹകരിക്കുക, ഇതാണു് സത്യാഗ്രഹം.

* * * *

അധൎമ്മത്തിന്നെതിരായുള്ള ധൎമ്മയുദ്ധം ജയിക്കുവാൻ ഒരു ഒററ യഥാൎത്ഥ സത്യാഗ്രഹി മതി.

* * * * * *

സത്യാഗ്രഹിയുടെ നിയമത്തിൽ ഹിംസയ്ക്കു കീഴടങ്ങുക എന്നൊരു വകുപ്പില്ല.

* * * * * *

ജീവിതം പരിശുദ്ധമാകുംതോറും ഏകാഗ്രചിത്തത വൎദ്ധിക്കുന്നതും സകലതിന്റേയും ഉത്ഭവസ്ഥാനമായ അദൃശ്യശക്തിയിലുള്ള വിശ്വാസം കൂടുതൽ പ്രകാശിതമാകുന്നതുമാകുന്നു.

* * * * * *

അഭിപ്രായവ്യത്യാസത്തിനു ശത്രുത എന്നൎത്ഥമാകരുതു്. അങ്ങിനെ ആയാൽ ഞാനും എന്റെ ഭാൎയ്യയും ബദ്ധശത്രുക്കളാകണം. അഭിപ്രായവ്യത്യാസമില്ലാത്ത രണ്ടുപേർ ലോകത്തിലില്ല.

* * * * * *

മതത്തിൽ നിന്നും രാജ്യകാൎയ്യങ്ങളിൽ നിന്നും മററും 'അഹന്ത' കളേയും 'മമത' കളേയും ദൂരീകരിച്ചാൽ ശുദ്ധി സാദ്ധ്യമാകും.

* * * * * *

മനുഷ്യന്റെ കഴിവിനു് അതിൎത്തിയുണ്ടു്. എന്തും കഴിയുമെന്നു് അവൻ അഭിമാനിച്ചാൽ അവനെ വിനീതനാക്കാൻ ഈശ്വരനെത്തും.

* * * * * *

റഷ്യൻസമ്പ്രദായം ഇൻഡ്യയ്ക്കു യോജിക്കയില്ല. ഹിംസകൂടാതെ വന്നാൽ കമ്യൂണിസത്തെ സ്വാഗതം ചെയ്യാം.

* * * * * *

# ആധുനിക ഗ്രന്ഥശാലാപ്രസ്ഥാനം.

പി. കെ. പരമേശ്വരൻനായർ, ബി. ഏ.

## 1

മനുഷ്യസംസ്കാരത്തിന്റെ ഏററവും ആദിമഘട്ടംമുതല്ക്കു ഗ്രന്ഥശാലാപദ്ധതിയുടെ ചരിത്രം ആരംഭിക്കുന്നു. ബാബിലോണിയാ, അസീറിയാ മുതലായ പുരാതന പരിഷ്കാരകേന്ദ്രങ്ങളെ ലക്ഷ്യമാക്കി നടത്തിയ ഖനനഗവേഷണങ്ങളുടെ ഫലമായി മൺപലകകളിൽ എഴുതി സൂക്ഷിക്കപ്പെട്ടിരുന്ന ഗ്രന്ഥസംഭരണങ്ങൾ കണ്ടുകിട്ടിയിട്ടുണ്ടു്. അത്തരം ഒരു ഗ്രന്ഥശാലയുടെ അവശ്യങ്ങൾ പരിശോധിച്ചതിൽ ഒരു ചതുരശ്ര ഇഞ്ചുമുതൽ പന്ത്രണ്ടു ചതുരശ്ര ഇഞ്ചുവരെ വലിപ്പമുള്ള ഘനം കുറഞ്ഞ ഇഷ്ടികകളിൽ എഴുതപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങളും പ്രമാണങ്ങളും ഉൾപ്പെടെ പതിനായിരത്തോളം രേഖകൾ കണ്ടുകിട്ടിയിരിക്കുന്നുവത്രെ. ഗ്രന്ഥങ്ങളെല്ലാം തരംതിരിച്ചു്, പട്ടികയിൽപെടുത്തി മുറപ്രകാരം സൂക്ഷിക്കപ്പെട്ടിരുന്നുവെന്നും, അവ ഉൾക്കൊണ്ടിരുന്ന സ്ഥാപനം അന്നത്തെ ഒരു പൊതുഗ്രന്ഥശാലയായിരുന്നുവെന്നും തെളിഞ്ഞിട്ടുണ്ടു്.

കുറച്ചുകൂടി പരിഷ്കൃത കാലങ്ങളിലേക്കു കടക്കുമ്പോൾ ഈജിപ്റ്റിലെ പുരാതന ഗ്രന്ഥശാലകളാണു് ദൃഷ്ടിയിൽപെടുന്നതു്. അവയിൽ പ്രധാനപ്പെട്ടതു് ക്രി. മു. 1300-ൽ ഈജിപ്റ്റു് ഭരിച്ചിരുന്ന 'രാസിമാൻഡ്യാസ്', എന്ന ചക്രവർത്തിയുടെ കാലത്തു് സ്ഥാപിക്കപ്പെട്ടതാണു്. മതപരവും സാഹിത്യപരവുമായ അനവധി ഗ്രന്ഥങ്ങൾ സംഭരിച്ചിരുന്ന ഈ ഗ്രന്ഥാലയം, പ്രായേണ എല്ലാ പുരാതനഗ്രന്ഥശാലകളേയുംപോലെ ഒരു ദേവാലയത്തോടു് അനുബന്ധിച്ചുള്ളതായിരുന്നു. 'ആത്മാവിന്റെ പുരോഗതി' എന്നു് സ്ഥാപനത്തിന്റെ വാതുക്കൽ എഴുതിവച്ചിരുന്ന മുദ്രാവാക്യം, അതിന്റെ സ്ഥാപകന്മാർ ഗ്രന്ഥശാലകളുടെ പരമോദ്ദേശത്തെ, ഒരുപക്ഷേ ഇന്നുള്ളവരെക്കാൾ കൂടുതലായി, മനസ്സിലാക്കിയിരുന്നില്ലയോ എന്നുള്ള സംശയം അങ്കുരിപ്പിക്കാതിരിക്കുന്നില്ല. പുരാതന അലക്സാൻഡ്രിയാനഗരം ഗ്രന്ഥശാലയ്ക്കു പ്രശസ്തമായിട്ടുള്ളതായിരുന്നു. ടോൾമിസോടർ എന്ന അതിപ്രതാപനും, വിദ്വജ്ജനപരിതോഷിതനുമായ ഒരു രാജകുമാരൻ—ഇദ്ദേഹം ബി. സി. മൂന്നാംശതകത്തിൽ ജീവിച്ചിരുന്ന ആളാണു്—തന്റെ പണ്ഡിതസദസ്സിന്റെ ആഭിമുഖ്യത്തിൽ 54000 ഗ്രന്ഥങ്ങൾ ശേഖരിച്ചിരുന്നുവത്രെ. അദ്ദേഹത്തിന്റെ പുത്രൻ ഫിലാഡൽഫസ്സ് വിജ്ഞാനസംഭരണത്തിൽ പിതാവിനെ അതിലംഘിച്ചു്, തന്റെ ഗ്രന്ഥാലയത്തിൽ പത്തുലക്ഷം ഗ്രന്ഥങ്ങൾ കൂടുതലായി ശേഖരിച്ചിരുന്നു. ഗ്രീസ്സ്, റോമ മുതലായ രാജ്യങ്ങളിലും പുരാതനകാലത്തു് അനേകം ഗ്രന്ഥശാലകൾ ഉണ്ടായിരുന്നു. അടിക്കടിയുണ്ടായ യുദ്ധങ്ങളും പരിവർത്തനങ്ങളുംമൂലം മേല്പറഞ്ഞ സ്ഥാപനങ്ങൾ മിക്കവയും നാമാവശേഷമായിത്തീർന്നു. നിഷ്കണ്ടകന്മാരായ അക്രമണകാരികൾ ദേവാലയങ്ങളെ എന്നപോലെ ഗ്രന്ഥാലയങ്ങളേയും നശിപ്പിക്കുവാൻ മടിച്ചിരുന്നില്ല.

അലക്സാണ്ടരും നെപ്പോളിയനും കൈവശപ്പെടുത്തിയ രാജ്യങ്ങളിൽ വിജ്ഞാനകേന്ദ്രങ്ങളെ സംരക്ഷിക്കണമെന്നു നിഷ്കർഷിച്ചിരുന്നതായി കേട്ടിട്ടുണ്ടു്. എന്നാൽ മററു സാമ്രാജ്യസ്ഥാപകന്മാരിൽ പലരും ഗ്രന്ഥശാലകളുംമററും നശിപ്പിക്കുന്ന കാര്യത്തിൽ യാതൊരു ദാക്ഷിണ്യവും കാണിച്ചിട്ടില്ല. എ. ഡി. ഏഴാം ശതകത്തിൽ അലക്സാണ്ടറിയാനഗരം കൈവശപ്പെടുത്തിയ 'ഉമാർ' എന്ന കാലിഫ് അവിടത്തെ പുരാതനഗ്രന്ഥശാല ചുട്ടെരിക്കുവാൻ ആജ്ഞ കൊടുത്തപ്പോൾ അംബ്രോസ് എന്ന സേനാനായകൻ ആ സാഹസത്തെ തടയുവാൻ

ശ്രമിച്ചു. കോപിഷ്ഠനായ കാലിഫ് ഉടൻ ചോദിച്ചതിങ്ങനെയായിരുന്നു "എടാ മൂഢാ! അതിലുള്ള കാവ്യങ്ങൾ വിശുദ്ധ ഖുറാനുമായി യോജിക്കുന്നവെങ്കിൽ പിന്നെ അവയുടെ ആവശ്യം എന്തു്? അഥവാ യോജിക്കുന്നില്ലെങ്കിൽ പിന്നെ അവ ഒരു നിമിഷമെങ്കിലും ഭൂമുഖത്തു് ഇരിക്കുവാൻ യോഗ്യമാണോ? രണ്ടായാലും അവ എരിയട്ടെ" അങ്ങിനെ അവ എരിഞ്ഞു. ഇപ്രകാരമായിരുന്നു പല പുരാതന ഗ്രന്ഥശാലകളുടേയും ഗതി. അഥവാ എന്തിനു പുരാതനഗ്രന്ഥശാലകളുടെ കാര്യംമാത്രം എടുക്കുന്നു? മഹർഷിവരേണ്യനായ ടോൾസ്റ്റോയിയുടെ വിശുദ്ധമായ വസതിയും ഗ്രന്ഥശാലയും രണമത്തന്മാരായ ജർമ്മൻകാർ നശിപ്പിച്ചിട്ടു് വർഷങ്ങൾ ഏതാനും മാത്രമേ ആയിട്ടുള്ളല്ലോ. പുരാതനഭാരതം അതിന്റെ സംസ്കാരസമ്പത്തിനു് അനുരൂപമായവിധം ഗ്രന്ഥശാലകളാൽ അനുഗൃഹീതമായതാണു്. എന്നാൽ പണ്ടത്തെ ഈജിപ്റ്റിനെയോ റോമിനെയോപോലെ ചരിത്രരേഖകളാൽ ഉദ്ദീപ്തമല്ലായ്കയാൽ പ്രാചീനഭാരതത്തിലെ ഗ്രന്ഥാലയങ്ങളെപ്പററി പറയത്തക്ക സൂക്ഷ്മവിവരങ്ങളൊന്നും വെളിച്ചത്തു വന്നിട്ടില്ല. നളന്ദ, തക്ഷശില മുതലായ വിജ്ഞാനകേന്ദ്രങ്ങളിൽ അതിസമ്പന്നങ്ങളായ ഗ്രന്ഥാലയങ്ങൾ ഉണ്ടായിരുന്നു എന്നുള്ളതിനു രേഖകളുണ്ടു്. വിജ്ഞാനാരാധകരും വിജ്ഞാനപരിപോഷകരും കൂടിയായിരുന്ന ഭാരതീയരാജാക്കന്മാരുടെ കൊട്ടാരങ്ങളോടെല്ലാം അനുബന്ധിച്ചു് വിപുലമായ ഗ്രന്ഥശാലകൾ ഉണ്ടായിരുന്നതിന്റെ അവശിഷ്ടങ്ങൾ ഇന്നും വിരളമല്ല. മിക്ക നാട്ടുരാജ്യങ്ങളിലും കൊട്ടാരഗ്രന്ഥപ്പുരകൾ ഇന്നും തുടർന്നു വരുന്നു. ഇൻഡ്യയിൽ ഇപ്രകാരമുള്ള ഗ്രന്ഥാലയങ്ങളിൽ ഏററവും വിശിഷ്ടമായ ഒന്നു് ഇന്നു ശേഷിച്ചിട്ടുണ്ടു്. അതു് തഞ്ചാവൂർ രാജാവിന്റെ വകയായിരുന്ന ഒരു ഗ്രന്ഥശാലയാണു്. 16-ാം ശതകം മുതൽക്കേ നിലനിന്നുവന്ന പ്രസ്തുത ഗ്രന്ഥാലയത്തിൽ ഇൻഡ്യയിലെ മിക്ക ഭാഷകളിലും—ദേവനാഗരി, തെലുങ്കു്, കർണ്ണാടകം, ബംഗാളി, പഞ്ചാബി എന്നുവേണ്ട, മലയാളത്തിൽപോലും—ഉള്ള പതിനെണ്ണായിരത്തോളം കയ്യെഴുത്തുഗ്രന്ഥങ്ങൾ ഉള്ളതായി പറയപ്പെടുന്നു. ഇപ്രകാരമുള്ള രാജകീയ ഗ്രന്ഥശാലകൾകൂടാതെ പ്രഭുക്കന്മാർ, വൈദികന്മാർ മുതലായവരുടെ വസതികളോടു് അനുബന്ധിച്ചു് ധാരാളം ഗ്രന്ഥാലയങ്ങൾ നമുക്കുണ്ടായിരുന്നു. വിദ്യാഭ്യാസത്തിന്റെയും വിജ്ഞാനഗവേഷണത്തിന്റെയും രീതിയും പദ്ധതിയും മാറിയതോടുകൂടി അപ്രകാരമുള്ള ഗ്രന്ഥാലയങ്ങളുടെ പ്രാധാന്യവും ഉപയോഗവും വളരെ കുറഞ്ഞിട്ടുണ്ടെന്നുള്ളതു പരമാർത്ഥംതന്നെ. എങ്കിലും അവ ഒരുകാലത്തു് ജനസമുദായത്തിലെ ഒരു വിഭാഗത്തിനെങ്കിലും, ഗ്രന്ഥസംരക്ഷണത്തിനു കല്പിച്ചിരുന്ന പ്രാധാന്യത്തിന്റെ സജീവലക്ഷ്യങ്ങൾ തന്നെയല്ലേ? ഈ കേരളക്കരയിൽതന്നെയും ആ മാതിരിയുള്ള എത്ര എത്ര ഗ്രന്ഥസമുച്ചയങ്ങളാണു് കാലവിപര്യയത്തിൽ നാമാവശേഷങ്ങളായി തീർന്നിട്ടുള്ളതു്? വിജ്ഞാനാരാധകരായ കേരളീയർ ധനനിക്ഷേപങ്ങളേക്കാൾ ഗ്രന്ഥനിക്ഷേപങ്ങൾക്കു് കൂടുതൽ വിശുദ്ധി കല്പിച്ചിരുന്നു. എന്നാൽ പ്രഭുത്വത്തിന്റെയും കുടുംബഘടനയുടേയും ശിഥിലീകരണത്തോടുകൂടി പുരാതനമായ പലതിനും സംഭവിച്ചവിനാശഗതി ഗ്രന്ഥപ്പുരകളേയും ബാധിക്കാതിരുന്നില്ല.

പഴയ നേട്ടങ്ങളെപ്പററി പറയുന്നതുകൊണ്ടു ഇനി ഫലമില്ലല്ലോ അഭിമാനിക്കത്തക്ക പാരമ്പര്യവും, പ്രാപ്തിയും, താല്പര്യവും നമുക്കു് ഗ്രന്ഥാലയപദ്ധതിയിൽ ഉണ്ടെന്നു സമാധാനിക്കാനല്ലാതെ പരിപൂർണ്ണസംതൃപ്തിക്കു് മേല്പറഞ്ഞ നേട്ടങ്ങളൊന്നും വകനൽകുന്നില്ല. ഗ്രന്ഥശാലാപ്രസ്ഥാനത്തിന്റെ സ്വഭാവഗതിതന്നെ പണ്ടത്തേതിൽനിന്നു് വളരെ മാറിയിരിക്കുന്നു. യൂറോപ്യൻരാജ്യങ്ങളിൽ പഴയകാലം മുതല്ക്കേ പൊതുഗ്രന്ഥശാലകൾ ഉണ്ടായിരുന്നു. ഇൻഡ്യയിൽ ഒരു പക്ഷേ പുരാതന സർവകലാശാലകളോടു് അനുബന്ധിച്ചുണ്ടായിരുന്ന ഗ്രന്ഥശാലകൾ പൊതുജനങ്ങൾക്കു് ഉപകരിച്ചിരുന്നിരിക്കാമെങ്കിലും, അവയേയും ഇന്നത്തെ അർത്ഥത്തിൽ "പബ്ളിക് ലൈബ്രറികൾ" എന്നു പറയാമായിരുന്നുവോ എന്നുസംശയമാണു്.

കേരളത്തിൽ കൊട്ടാരങ്ങളിലും കോവിലകങ്ങളിലും പണ്ഡിതന്മാരുടെ ഗൃഹങ്ങളിലും ഉണ്ടായിരുന്ന ഗ്രന്ഥശാലകൾ അധികംപേർക്കാക്കും പ്രയോജനപ്പെട്ടിരുന്നില്ല. ഇന്നാകട്ടെ പൊതുഗ്രന്ഥശാലകളുടെ കാലമാണു്. യൂറോപ്പിൽ തന്നെയും ഉണ്ടായിരുന്ന പബ്ലിക് ലൈബ്രറികൾ നൂതനവും വിപുലവുമായ ഒരു പ്രസ്ഥാനത്തിന്റെ ഘടകങ്ങളായി രൂപാന്തരം പ്രാപിച്ചിരിക്കുന്നു. നാട്ടിലെ വിദ്യാഭ്യാസത്തിൽ, സംസ്കാരവർദ്ധനയിൽ, രാഷ്ട്രീയ പുരോഗതിയിൽ ഗ്രന്ഥശാലകൾ സുപ്രധാനമായ പങ്കു വഹിക്കുന്നു. പള്ളിക്കൂടങ്ങൾ, കലാശാലകൾ എന്നിവയോടു് സമാനധർമ്മത്വം വഹിക്കുന്ന വിദ്യാനികേതനങ്ങളും, പ്രായോഗികപരിശീലനകേന്ദ്രങ്ങളുമായിട്ടാണു് യൂറോപ്പിലും അമേരിക്കയിലും ഗ്രന്ഥശാലകൾ പരിണതി പ്രാപിച്ചുവരുന്നതു്. അവയോടു താരതമ്യപ്പെടുത്തുമ്പോൾ നമ്മുടെ ഗ്രന്ഥശാലകൾ വളരെ പിന്നോക്കം നില്ക്കുന്നതേയുള്ളു. ഒരു പ്രസ്ഥാനമെന്നുള്ള നിലയിൽ ഇൻഡ്യയിലെ ഗ്രന്ഥാലയപദ്ധതി പരിഷ്കൃതരാജ്യങ്ങളിലേതിനോടൊപ്പം വളർച്ച പ്രാപിച്ചിട്ടില്ല. എന്നുമാത്രമല്ല ഗ്രന്ഥശാലകൾ ഒരു രാജ്യത്തിന്റെ സർവ്വതോമുഖമായ വളർച്ചയ്ക്കും അഭിവൃദ്ധിക്കും എത്രമാത്രം സഹായകമാണെന്നുള്ള പരമാർത്ഥം ഇന്നു് വേണ്ടതുപോലെ നാം മനസ്സിലാക്കിക്കഴിഞ്ഞിട്ടുണ്ടെന്നും തോന്നുന്നില്ല. ഉള്ളിടത്തു് അതിലേക്കുള്ള സംഘടിതയത്നങ്ങളൊന്നും സമാരംഭിച്ചുകഴിഞ്ഞിട്ടും ഇല്ല.

പ്രജാധിപത്യസിദ്ധാന്തങ്ങൾ ഭുവനം ഭരിക്കുന്ന കാലമാണിതു്. സമ്മതിദാതാക്കളായ സാമാന്യജനങ്ങൾ നിരക്ഷരന്മാരും സംസ്കാരശൂന്യരുമായിപ്പോയാൽ വരാവുന്ന അപാകതകൾ ഇത്രമാത്രമാണെന്നു് ഖണ്ഡിക്കത്തക്കതല്ല. അതിനാൽ മറ്റേതൊരുകാലത്തേക്കാളും ഇന്നു് ജനസാമാന്യവിദ്യാഭ്യാസം എല്ലാരാജ്യങ്ങൾക്കും അത്യന്താപേക്ഷിതമായിരിക്കുന്നു. ജനസാമാന്യവിദ്യാഭ്യാസത്തിന്റെ പ്രചാരണത്തിലേക്കു് വിദ്യാലയങ്ങൾക്കൊപ്പമോ, ഒരുപക്ഷേ ഭാവിയിൽ അവയെക്കാൾ കൂടുതലോ ആയുള്ള ഒരു പങ്കു് ഗ്രന്ഥശാലകൾ വഹിക്കേണ്ടിവരും. അവയുടെ പ്രധാനഉദ്ദേശം തന്നെ വയോജനവിദ്യാഭ്യാസത്തിനു് പോഷണവും പരിപൂർത്തിയും നൽകുകയെന്നുള്ളതാണു്. ലോകത്തിലെ വിദ്യാഭ്യാസധുരന്ധരന്മാരെ വിഷമിപ്പിക്കുന്ന രണ്ടു പ്രശ്നങ്ങളാണു്. അവയിൽ ഒന്നു് പ്രായമായവരുടെ ഇടയിലുള്ള നിരക്ഷരതയെ പരിഹരിക്കയും രണ്ടാമതായി അഭ്യസ്തവിദ്യരെന്നു പറയാവുന്നവർ വീണ്ടും അനക്ഷരതയിലേക്കു വഴുതി വീഴാതെ സൂക്ഷിക്കുകയും ചെയ്യുകയാണു്. ഗ്രന്ഥശാലകളെക്കാൾ ഈ ആവശ്യത്തിലേക്കു പറ്റിയ മറ്റുഉപാധികൾ അധികമില്ലെന്നുള്ളതു് ഇപ്പോൾ മിക്കവാറും സുസമ്മതമായിക്കഴിഞ്ഞിരിക്കുന്നു. വായിക്കത്തക്ക അറിവു സിദ്ധിച്ച ഏതൊരുവനും ലോകകാര്യങ്ങൾ മനസ്സിലാക്കുന്നതിനു വേണ്ട വൃത്താന്തപത്രങ്ങളും ജ്ഞാനവിജ്ഞാനങ്ങൾ വിപുലപ്പെടുത്തുന്നതിനുള്ള ഗ്രന്ഥങ്ങളും പ്രദാനം ചെയ്യാൻ ഗ്രന്ഥശാലകൾ ഉപകരിക്കുന്നു. തൊഴിൽ, സംസ്കാരം, മതം, കല, പൌരബോധം എന്നിങ്ങിനെ ജീവിതത്തിൽ അത്യന്താപേക്ഷിതമായ വിഷയങ്ങൾ സംബന്ധിച്ചുള്ള ഗ്രന്ഥങ്ങളും പ്രസിദ്ധീകരണങ്ങളും സംഭരിച്ചും വിതരണം ചെയ്തും ഗ്രന്ഥശാലകൾ സാമാന്യജനങ്ങളുടെ മാനസികാഭിവൃദ്ധിയെ സഹായിക്കുന്നു. റേഡിയോപ്രഭാഷണങ്ങൾ, കലാപ്രകടനങ്ങൾ, സാഹിത്യസമാജങ്ങൾ മുതലായവമൂലം നിരന്തരമായ വിജ്ഞാനപ്രചരണവും ഗ്രന്ഥശാലകൾ നിർവ്വഹിക്കാവുന്നതാണു്. എന്നാൽ ഗ്രന്ഥാലയങ്ങളുടെ സർവ്വതോമുഖമായ പ്രചരണക്കുറവും ഉള്ളവ കാര്യക്ഷമമായി പ്രവർത്തിപ്പിക്കുന്നതിലുള്ള അശ്രദ്ധയും നിമിത്തം ഇന്നും ഗ്രന്ഥശാലകൾകൊണ്ടു് ഉദ്ദിഷ്ടമായ ഫലം മുഴുവൻ സിദ്ധിച്ചുവരുന്നില്ല. അതിലേക്കാണു് പരിഷ്കൃതരാജ്യങ്ങളിലെല്ലാം ഗ്രന്ഥശാലകളുടെ സ്ഥാപനം, സംഘടന, പ്രവർത്തനം മുതലായവയെ വലിയ ഒരു പ്രസ്ഥാനത്തിന്റെ മാതൃകയിൽ രൂപവൽക്കരിച്ചു കഴിഞ്ഞിരിക്കുന്നതു്. അമേരിക്കയിലും യൂറോപ്പിലും ഗ്രന്ഥശാലാപ്രസ്ഥാനം വിദ്യാഭ്യാസവകുപ്പുപോലെതന്നെ അതിവിപുലമായ ഒരു പദ്ധ

തിയാണ്. കോടിക്കണക്കിനുള്ള പണം അതിലേക്ക അവിടങ്ങളിൽ ചെലവുചെയ്യുവരുന്നു. എന്താണ് ഗ്രന്ഥശാലാസംഘടനകളുടെ ഉദ്ദേശം? ഗ്രന്ഥശാലകളുടെ പ്രചാരം വർദ്ധിപ്പിക്കുക, അവയുടെ പ്രവർത്തനം കൂടുതൽ കാര്യക്ഷമമാക്കുക, ഗ്രന്ഥസംഭരണം, ഗ്രന്ഥപ്രസിദ്ധീകരണം, പ്രക്ഷേപണങ്ങൾ മുതലായവയ്ക്കു സൗകര്യം നൽകി ഓരോ സംഘടിതകേന്ദ്രത്തിന്റെയും പരിധിയിലുള്ള പ്രദേശങ്ങളിലെ വയോജന വിദ്യാഭ്യാസത്തെ സഹായിക്കുക എന്നിങ്ങനെ പല ഉദ്ദേശങ്ങളും ഈ സംഘടനകൾക്കുണ്ട്. യൂറോപ്യൻരാജ്യങ്ങളിലും അമേരിക്കയിലും ഈ മാതിരി സംഘടനകൾ നിലവിൽ വന്നിട്ട് അനേകം വർഷങ്ങൾ തന്നെയായിട്ടുണ്ട്. ഇൻഡ്യയിലും വിശേഷിച്ച് തിരുവിതാംകൂറിലും ഗ്രന്ഥശാലാപ്രസ്ഥാനം എത്ര പിന്നോക്കമാണെന്നുള്ളതറിയണമെങ്കിൽ യൂറോപ്യൻ രാജ്യങ്ങളിലും അമേരിക്കയിലും കഴിഞ്ഞ കാൽ ശതാബ്ദക്കാലമായി അതു പ്രാപിച്ചിട്ടുള്ള സാമാന്യതരമായ പുരോഗമനത്തിന്റെ ചരിത്രം മനസ്സിലാക്കേണ്ടിയിരിക്കുന്നു. യൂറോപ്പിലെ പ്രസ്ഥാനത്തോടു താരതമ്യം ചെയ്യത്തക്കതായി ഇവിടെ നമുക്കു യാതൊന്നുംതന്നെയില്ല. കല്ക്കട്ടായിലെ ഇംപീരിയൽ ലൈബ്രറിയാണെന്നു തോന്നുന്നു നമ്മുടെ ഏറ്റവും വലിയ സ്ഥാപനം. അവിടെ 1,52000 ഗ്രന്ഥങ്ങളാണുള്ളത്. നമ്മുടെ തിരുവനന്തപുരം പബ്ലിക്ക് ലൈബ്രറിയിൽ 36000 –ഉം. എന്നാൽ യൂറോപ്പിലെ ചില സംഖ്യകൾ കേട്ടാൽ നാം അമ്പരന്നുപോകും. ഇംഗ്ലണ്ടിലെ ഒന്നാമത്തെ ഗ്രന്ഥശാലയായ ലണ്ടൻ മ്യൂസിയം ലൈബ്രറിയിൽ 32 ലക്ഷം അച്ചടിഗ്രന്ഥങ്ങളും 56000 കയ്യെഴുത്തുപ്രതികളുമുണ്ട്. പുസ്തകങ്ങൾ വച്ചിരിക്കുന്ന അലമാരികളുടെ നീളം കണക്കാക്കിയിട്ടുതന്നെ 55 മൈൽ വരുമത്രെ. എന്നാൽ ഇതിനെക്കാൾ വലുതായി യൂറോപ്പിൽ രണ്ടു ഗ്രന്ഥശാലകൾ കൂടിയുണ്ട്. അവയിൽ ഒന്ന്, 44, 40, 000 അച്ചടിഗ്രന്ഥങ്ങളും, 1, 12000 കയ്യെഴുത്തുഗ്രന്ഥങ്ങളും ഉള്ള പാരീസിലെ 'ബിബ്ലിയോത്തിക്കേ നാഷണേ'ലും റഷ്യയിലെ 45, 66, 645 അച്ചടിഗ്രന്ഥങ്ങളും 34000 കയ്യെഴുത്തുഗ്രന്ഥങ്ങളും ഉള്ള ലെനിൻഗ്രാസ് ലൈബ്രറിയുമാണ്. ഇത്ര വിപുലമായ ഗ്രന്ഥശാലകൾ ഇൻഡ്യയിൽ ഉണ്ടാകുന്ന കാര്യം എളുപ്പമല്ല. എങ്കിലും യൂറോപ്യൻരാജ്യങ്ങളുടെ മാതൃകകൾ അനുകരിക്കുവാൻ നാം യത്നിക്കുകതന്നെ വേണം.

വമ്പിച്ച ഗ്രന്ഥസംഭരണത്തെക്കാൾ ഗ്രന്ഥശാലാപ്രസ്ഥാനത്തെ വിപുലീകരിക്കുവാനുള്ള ഒരു യത്നമാണ് നമുക്ക് ഇന്നു കൂടുതൽ ആവശ്യം. അതിലേക്കുള്ള മാതൃകയ്ക്കു യൂറോപ്പിനെക്കാൾ അമേരിക്കയിലേക്കാണു നാം നോക്കേണ്ടത്. അമേരിക്കയിൽ ഇംഗ്ലണ്ടിലേയോ റഷ്യയിലേയോ വമ്പിച്ച ഗ്രന്ഥശാലകളുടേയത്ര പുസ്തകശേഖരങ്ങളുള്ള സ്ഥാപനങ്ങൾ ഇല്ലെങ്കിലും ജനസാമാന്യത്തിനിടയ്ക്കു ഈ പ്രസ്ഥാനം ഇത്രമാത്രം പ്രചരിച്ചിട്ടുള്ള ഇതരരാജ്യങ്ങൾ ഉണ്ടെന്നു തോന്നുന്നില്ല. അമേരിക്ക വാസ്തവത്തിൽ ഗ്രന്ഥശാലകളുടെ നാടുതന്നെയാണ്. കഴിഞ്ഞ അരശതാബ്ദകാലത്തിനിടയ്ക്കു അവിടത്തെ പൊതുജനവായനശാലകളുടെ അഭിവൃദ്ധിസംബന്ധിച്ചുള്ള ചരിത്രം പഠിക്കുന്നതു തന്നെ നമ്മുടെ ഗ്രന്ഥശാലാപ്രചരണത്തിനു മാർഗ്ഗദർശകവും പ്രചോദനകരവും ആയിരിക്കും. 1926-ാമാണ്ടോടുകൂടി ഗ്രന്ഥശാലകളുടെ അന്നത്തെ നിലയേയും ഭാവിവികസനപദ്ധതികളേയും പററി വേണ്ട അന്വേഷണങ്ങൾ നടത്തുന്നതിനും റിപ്പോർട്ട് സമർപ്പിക്കുന്നതിനുമായി ഏർപ്പെടുത്തപ്പെട്ട കമ്മിററിയുടെ നിർദ്ദേശങ്ങളുടെ ഫലമായി പോരായ്മകൾ പലതും കണ്ടുപിടിക്കുന്നതിനും അവയുടെ പരിഹാരത്തിനു സംഘടിതമായ യത്നങ്ങൾ സമാരംഭിക്കുന്നതിനും കഴിഞ്ഞു. ആ യത്നത്തിന്റെ ഒരു സാമാന്യരൂപം താഴെ പറയുന്ന വിധമായിരുന്നു. ഓരോ പ്രദേശങ്ങളിലും ഗ്രന്ഥശാലകളുടെ സംഖ്യ വർദ്ധിപ്പിക്കുന്നതിനും ഉള്ളവ പരിഷ്ക്കരിക്കുന്നതിനും വേണ്ട സർവേ നടത്തി സൃഷ്ടിപരമായ നിർദ്ദേശങ്ങൾ സമർപ്പിക്കുവാൻ പ്രാപ്തന്മാരായ ഫീൽഡുജോലിക്കാരെ നിയമിച്ചു. ഗ്രാമസാമൂഹ്യസ്ഥാപനങ്ങളും വിദ്യാഭ്യാസ സ്ഥാപനങ്ങളും വഴിയായി ഗ്രന്ഥശാലകൾ പ്രചരിപ്പിച്ചു.

ഗ്രന്ഥശാലകളുടെ പ്രാരംഭദശകളിൽ ആവശ്യമുള്ള പ്രസിദ്ധീകരണങ്ങൾ സൗജന്യമായി നൽകപ്പെട്ടു ഫലപ്രദമായ പ്രവർത്തനത്തിനു സഹായിക്കുന്ന പര്യവേഷണങ്ങൾ നടത്തി നിയമങ്ങൾ ക്രോഡീകരിച്ചു് പ്രസ്ഥാനത്തെ സഹായിക്കുന്ന ഒരു ഗ്രന്ഥശാലാബില്‍ തയ്യാറാക്കി അനേകം ഗ്രന്ഥശാലാപ്രദർശനങ്ങൾ നടത്തി വ്യക്തികളിലും സ്ഥാപനങ്ങളിലും നിന്നു്, ഗ്രന്ഥശാലാപ്രചരണത്തിനു് ആവശ്യമുള്ള സംഭാവനകളും പാരിതോഷികങ്ങളും സ്വീകരിച്ചു. ഇങ്ങിനെ ഏതാനും വർഷങ്ങൾ കൊണ്ടു് അമേരിക്കയിലെ ഗ്രന്ഥശാലാപ്രസ്ഥാനം ശീഘ്രഗതിയിൽ മുന്നോട്ടു പോയി. മിക്ക യൂറോപ്യൻരാജ്യങ്ങളും ഇതുപോലെയുള്ള പദ്ധതികൾ രൂപവൽക്കരിച്ചു പോഷിപ്പിച്ചു കഴിഞ്ഞിരിക്കുന്നു. ഇംഗ്ലണ്ടു് ഫ്രാൻസ്, റഷ്യാ ഇററലി, ചെക്കോസ്ലോവേക്യാ പോളൻഡു് മുതലായ രാജ്യങ്ങളിൽ ലൈബ്രറിപ്രസ്ഥാനം പൊതുജനവിദ്യാഭ്യാസത്തിന്റെ ഒരു പ്രധാന ഘടകമായി തീർന്നിട്ടുണ്ടു്.

ഈ അവസരത്തിൽ ഒരു കാര്യം പ്രത്യേകം എടുത്തുപറയേണ്ടിയിരിക്കുന്നു. കേവലം ഗവൺമെൻറുസഹായം കൊണ്ടുമാത്രം പുരോഗമിക്കുന്ന ഒരു പ്രസ്ഥാനമല്ല അമേരിക്കയിലെയും യൂറോപ്പിലെയും ഗ്രന്ഥശാലാപ്രസ്ഥാനങ്ങൾ. പരോപകാരതല്പരന്മാരും വദാന്യന്മാരുമായ പല മഹത്തുക്കളും ഉദാരമായ സംഭാവനകൾകൊണ്ടു് ആ രാജ്യങ്ങളിലെ ഗ്രന്ഥശാലാപ്രസ്ഥാനങ്ങളെ അനുഗ്രഹിച്ചിട്ടുണ്ടു്. ഇവരിൽ പ്രഥമഗണനീയൻ പ്രശസ്തനായ 'ആൻഡ്രൂ കാർണിഗി' എന്ന കോടീശ്വരനാണു്. അമേരിക്കൻ ഐക്യനാടുകളിലും ക്യാനഡായിലും ഉള്ള ഗ്രന്ഥശാലകൾക്കുതന്നെ ഈ സ്കോട്ടലൻറുകാരൻ നാലരക്കോടിയിൽ പരം ഡോളർ സംഭാവനചെയ്തിട്ടുണ്ടത്രെ. ഇതുപോലെയുള്ള മഹാമനസ്കന്മാർ ഭാരതീയഗ്രന്ഥശാലാപ്രസ്ഥാനത്തെയും അനുഗ്രഹിക്കുവാൻ ഉണ്ടായിരുന്നെങ്കിൽ!

(തുടരും)

—o—

# ഒരു സ്നേഹസംവാദം.

(ശൂരനാട്ടു കുഞ്ഞൻപിള്ള എം, എ,)

പൂവ്.—സ്വാഗതം ഭ്രമരമേ! വരിക, വരികനി-
ന്നാഗമംകൊണ്ടു മമ ജീവിതംസഫലമായ്;
ഭൂരികാരുണ്യം ചൊരിഞ്ഞീടുക; ഭവൽഗാന-
ധാരയിലെന്നാത്മാവിന്നാമഗ്നമായീടുന്നു.
പാവനം ഭവത്പക്ഷ വീജനംകൊണ്ടെൻ മൃദു-
ജീവതന്തുക്കൾഹിതം നേടുവാൻ ചമിക്കുന്നു
മധുവുണ്ടെനിക്കെന്നും, സൌരഭമുണ്ടെനിക്കെന്നും
മധുരാലാപംചെയ്തു കവികൾ വാഴ്ത്തുന്നെന്നെ.
ഇവകൊണ്ടെനിക്കിന്നു ഫലമെന്തിവയെല്ലാം
കമനീയമാംഭവത് പാദത്തിലർപ്പിക്കുന്നേൻ
സുപരാഗത്താൽപൂർണ്ണം വിമലം തവപാദം
സപദിമൂർദ്ധ്നിചേർക്കിൽ സഫലമാമെൻ ജന്മം.
വണ്ട്:—വരുന്നു വരുന്നു ഞാൻ നിന്നോമന്മുഖം കാണ്മാൻ
വിരഞ്ഞുനടന്നെങ്ങും കാലങ്ങൾ കഴിഞ്ഞേറെ
ജീവവാസനയാലെ നീതനായ്‌വരുന്നു ഞാൻ
ഭൂവിൽനിൻ നികടമാണെനിക്കു സാക്ഷാൽസ്വർഗ്ഗം
പുഞ്ചിരിക്കൊല്ലേ പൂവേ; ലാവണ്യപ്രവാഹത്തി-
ലഞ്ചിപ്പോമെന്നാത്മാവു മയങ്ങിക്കുഴങ്ങിപ്പോം.
സൌരഭ്യമഴയേവം ചൊരിഞ്ഞീടൊല്ലേ പൂവേ!
നേരോതാമെനിക്കതു സഹിക്കാൻ കെല്പില്ലിപ്പോൾ
സുഗന്ധവാഹൻനിന്റെ കഥകളെല്ലാം പണ്ടേ
സുമമേ! പറഞ്ഞെന്നോടറിവുണ്ടെനിക്കെല്ലാം
പൂവ്:—നിത്യവുംസ്വപ്നംകാണുമിദ്ദിവ്യരൂപമൊന്നു
പ്രത്യക്ഷമാക്കീടുവാനെത്രനാൾ തപംചെയ്തേൻ
ധ്യാനത്തിൽ പൂജിച്ചുപോന്നിന്നോളം; ഇപ്പോൾഭവൽ
പാദത്തിൽനമിക്കുന്നു ദാസിഞാൻ പ്രസാദാർത്ഥം
ജന്മത്തിന്നന്തരാർത്ഥമെന്തെന്നു ധരിച്ചില്ല
ധർമ്മമാർഗ്ഗത്തെപ്പററി ബോധമില്ലെനിക്കൊട്ടും
ഒരാജ്ഞയെയാകുമന്തഃപ്രേരണയൊന്നെന്നാലും
എപ്പോഴും ഭവദ്ധ്യാനതല്പരയാക്കുന്നെന്നെ;
മധുവും സുഗന്ധവുമഴകുമെനിക്കാരോ
കനിവാർന്നേകിയവ നിൻമുമ്പിലർപ്പിപ്പൂ ഞാൻ
സ്വീകരിക്കേണംഭവാൻ സാമോദമിവയെല്ലാം
ഏകുവാനിതല്ലാതെ വേറൊന്നില്ലെനിക്കൊട്ടും
വണ്ട്:—സൌരഭ്യവായ്പും നിന്റെയീ പൂർണ്ണസൌഭാഗ്യവും
ആരുതാൻ കൊതിക്കയില്ലാരോമൽ ചെറുപൂവേ!
ആരുവാൻപഠിപ്പിച്ചീ ശൃംഗാരതന്ത്രംനിന്നെ

അരേവംമൃദുസ്മിതം തൂകുവാൻ ശീലിപ്പിച്ചു?
നിന്നെഞാൻ കാണ്മാൻകൊതിച്ചെങ്ങെങ്ങു തിരഞ്ഞീല
ചെന്നു ഞാനാരോടെല്ലാം നിൻകഥ ചോദിച്ചീല?
സുഗന്ധംവരുംവഴി പോകെന്നു ചിലരോതി
സുഗമമല്ല മാർഗ്ഗമെന്നത്രേ ചിലർചൊന്നു;
അലഞ്ഞാൽ പുണ്യംകൊണ്ടു ലഭിക്കാമെന്നു ചിലർ
ഫലമാരത്രേയതി നുഴന്നീടുകയുള്ളൂ
പറഞ്ഞാർപലവിധം; ഭഗ്നാശനായില്ല ഞാൻ
പറന്നുനടന്നെങ്ങും വിരഞ്ഞു നിന്നെപ്പൂവേ!
കണ്ടകംനിറഞ്ഞുള്ള കാട്ടിൽഞാൻ തിരഞ്ഞോടി
കണ്ടതിനോടൊക്കെയെൻ ദുർവ്യഥവിളിച്ചോതി
കണ്ടുഞാൻ കിനാവിൽനിൻ നിസ്തുലസൗവർണ്ണാഭ
പൂണ്ടവിഗ്രഹം; പിന്നെയുണർന്നു കണ്ണീർവാർത്തേൻ
ഇന്നുഞാൻ കൃതാർത്ഥനായ് മാമകമനോരഥ-
മോഹനസാക്ഷാത്കാരമീവിധം സാധിക്കയാൽ
പൂവ്:—ഓതിടാമിനിയാത്മ ചരിതംചുരുക്കി ഞാൻ
പ്രീതിപൂണ്ടതുപോൽ കേൾക്കുവാൻ കനിയേണം
കൗമാരംമാറിമെല്ലെ യൗവനസൗഭാഗ്യശ്രീ
തൂമയിൽവിളയാടി യെന്നുടെഗണ്ഡങ്ങളിൽ
അംഗശോഭയുമെന്റെ മംഗലസൗഗന്ധ്യവും
ഭംഗിയും നൃത്തങ്ങളു മാരെയുമാകർഷിച്ചു
കാണ്മവരെല്ലാംചിത്തമെങ്കൽ താൻ സമർപ്പിച്ചു
പൂണ്മാനായ്കൊതിച്ചെന്നെ യുണ്മയിൽവലംവച്ചാർ
മന്ദാക്ഷമുൾക്കൊണ്ടുഞാ നമ്മതൻമാറിൽപ്പററി
നിന്നീടും; തളിർക്കൈയ്യാൽ താലോലിച്ചീടും തായാർ
മന്ദമാരുതൻപയ്യെ വന്നണഞ്ഞൊരു നാളിൽ
ചൊന്നുനിൻകഥയെന്റെ കർണ്ണത്തിൽ രഹസ്യമായ്
നമ്രാസ്യയായ് ഞാൻനിന്നു; മർമ്മസ്പർശംകൊണ്ടു
കമ്രാംഗിയെന്നമ്മയക്കാററിനോടുരച്ചന്തോ
അന്നുതൊട്ടാലസ്യവും സാദവും വൈവശ്യവും
ഒന്നുപോൽമനക്കാമ്പിൽ വാച്ചിതു ദിനംപ്രതി
ചന്ദ്രരശ്മികളെന്റെ ചാരത്തുവരുംനേരം
ചൊന്നീടുമവരോടെൻ ദുർവ്യഥമുഴുവനും
വിണ്ണിൽനോക്കി ഞാൻനില്ക്കും ചിലപ്പോൾ വിഷണ്ണയായ്
കണ്ണുനീർപൊഴിച്ചീടും വൈവർണ്ണ്യമാളുംപിന്നെ
കർത്തവ്യമായിട്ടൊന്നും കണ്ടില്ല; ഭവത്പാദ-
ദർശനമല്ലാതൊന്നും കാമ്യമായ്കരുതീല.
മധുവുംസുഗന്ധവു മഴകുമെനിക്കാരോ
കനിവോടേകി അവ നിൻമുമ്പിലർപ്പിപ്പൂ ഞാൻ
സ്വീകരിക്കേണം ഭവാൻ സാമോദമിവയെല്ലാം
ഏകവാഞ്ഛിതല്ലാതെ വേറൊന്നില്ലെനിക്കയേ!

# തോലന്റെ രണ്ടു ശ്ലോകങ്ങൾ.

(സി. എൻ. മംഗലം.)

പണ്ടു് ചേരമാൻ പെരുമാളുടെ വിശ്വസ്ത സേവകനും, നർമ്മസചിവനുമായി 'തോലൻ' എന്ന വിഖ്യാതനായ ഒരു വിദ്വാനുണ്ടായിരുന്നു. അദ്ദേഹം കവിയും മഹാഫലിതവിദഗ്ദ്ധനുമായിരുന്നതിനാൽ പെരുമാളും അദ്ദേഹത്തെ സ്വസഹോദരനെപ്പോലെയാണു് കരുതിയിരുന്നതു്.

ഒരു ദിവസം പെരുമാളുടെ പത്നിയായ ചെറോട്ടയമ്മ തോലനോടു് തന്നെക്കുറിച്ചൊരു വർണ്ണനശ്ലോകം ഉണ്ടാക്കി ചൊല്ലാൻ പറഞ്ഞു. അദ്ദേഹം ഇങ്ങിനെ ചൊല്ലി:—

"അശ്വത്ഥപത്രവയറി, തിലപുഷ്പമൂക്കി,
അന്നത്തെ(?) പോക്കി, കുയിലൊത്തപാട്ടി,
ദരിദ്രയില്ലത്തെയടുപ്പുപോലെ
നീണ്ടിട്ടിരിയ്ക്കും നയനദ്വയത്തി!"

സാരം:—ഭവതി ആലിലയ്ക്കൊത്ത ഉദരത്തോടുകൂടിയവളും, എള്ളിൻപൂവൊത്ത നാസികയുള്ളവളും, അരയന്നഗാമിനിയും, കോകിലഗാനംപോലെ പാട്ടുപാടുന്നവളും, ദരിദ്രന്റെ ഗൃഹത്തിലെ കഞ്ഞിപോലെ നീണ്ടകണ്ണുകളോടു കൂടിയവളുമാകുന്നു.

ആ സ്ത്രീയുടെ മനോഹരരൂപത്തെ വർണ്ണിക്കുന്നതായ ഈ പദ്യം പ്രഥമ ശ്രവണമാത്രയിൽ പ്രാകൃതമായി ആ സ്ത്രീയ്ക്കു തോന്നി. അതവൾക്കു തീരെ പിടിച്ചില്ല. അതുകൊണ്ടു് അവർ തോലനോടു് വീണ്ടും നല്ലരീതിയിൽ വർണ്ണിക്കുവാൻ ആവശ്യപ്പെട്ടു. തോലൻ തൽസമയം തന്നെ ഇപ്രകാരമൊരു സംസ്കൃതപദ്യം തട്ടിമൂളിച്ചു:—

"അർക്കശുഷ്കഫലകോമളസ്തനീ
തിന്ത്രിണീദളവിലോലലോചനാ
മഡ്ഡുഡിണ്ഡിമസമാനമദ്ധ്യമാ
വൃദ്ധവാനരമുഖീ വിരാജസേ!"

സാരം:—ഭവതി ഉണങ്ങിയ എരുക്കിൻകായ് പോലുള്ള സ്തനങ്ങളോടുകൂടിയും, പുളിയിലപോലുള്ള കണ്ണുകളോടുകൂടിയും, മദ്ദളംപോലെയും മൃദംഗംപോലെയുമുള്ള മദ്ധ്യപ്രദേശത്തോടുകൂടിയും, വയസ്സായ വാനരത്തിന്റെ മുഖത്തിനു തുല്യമായ മുഖത്തോടുകൂടിയും പ്രകാശിക്കുന്നു.!

ആദ്യശ്രവണത്തിൽ അതിപ്രൗഢമായും, ഒഴുക്കുള്ളതായുമിരിക്കുന്ന ഈ പദ്യംകേട്ടു് ചെറോട്ടിയമ്മ തൃപ്തിപ്പെടുകയും, തോലനു് അനവധി സമ്മാനങ്ങൾ നൽകുകയുംചെയ്തു.

ചെറുകഥ.

# വിജയം.

BY. ലീല. B. A.

സമയം അർദ്ധരാത്രി കഴിഞ്ഞിരിക്കണം. മഴ ധാരമുറിയാതെ വർഷിക്കുന്നുണ്ടു്. തുടരെത്തുടരെയുള്ള ഇടിമുഴക്കവും എണ്ണമില്ലാതൊടിഞ്ഞുവീഴുന്ന മരങ്ങളുടെ ശബ്ദവും ചുററുപാടുകളുടെ ഭയങ്കരതയ്ക്കു ശക്തിവർദ്ധിപ്പിക്കുന്നുമുണ്ടു്.

എൻെറ മുറിയുടെ കതകുകളും ജന്നലുകളുമെല്ലാം ഭദ്രമായി അടച്ചിട്ടുണ്ടു്. എങ്കിലും ഒരസ്വാസ്ഥ്യം! ഏതോ ഒരശുഭസംഭവത്തിൻെറ നാന്ദിപോലെയാണെനിക്കതു തോന്നിയതു്. നാല്പത്തിനാലു കൊല്ലത്തെ ആത്മീയസേവനത്തിൻെറ ശക്തി എന്നിലുണ്ടായിരുന്നിട്ടും അന്നാദ്യമായി ഒരു വേദന എൻെറ ഹൃദയത്തിൽ കടന്നുകൂടി. എന്നെക്കുറിച്ചല്ല. വേറെ ആരെയോ കുറിച്ചു്. ഞാനാലോചിച്ചു നോക്കി. ഒരു രൂപവും കിട്ടിയില്ല. വെമ്പലോടെ ഞാൻ ചുററും നോക്കി. മുറിയുടെ മൂലയിലെരിഞ്ഞുകൊണ്ടിരുന്ന മെഴുകുതിരിയുടെ പ്രകാശത്തിൽകൂടി, ത്യാഗത്തിൻെറ മംഗലസന്ദേശവാഹകനായ ദൈവപുത്രൻെറ രക്തത്തിൽ കുളിച്ച തിരുമുഖം ഞാൻ കണ്ടു. അതിൻെറ മുമ്പിൽ മുട്ടുകുത്തി നിന്നു് ഞാൻ പ്രാർത്ഥിച്ചു. എന്തിനു്? ആർക്കുവേണ്ടി? എനിക്കുതന്നെ നിശ്ചയമുണ്ടായിരുന്നില്ല. എങ്കിലും ഞാൻ പ്രാർത്ഥിച്ചു. ആ സ്നേഹമൂർത്തിയുടെ മുഖം കൂടുതൽ കൂടുതൽ ദീനമാകുംപോലെ എനിക്കു തോന്നി. ആ കണ്ണുകളിൽ നിന്നും ജലകണങ്ങൾ പൊഴിഞ്ഞു വീഴുന്നതായെനിക്കനുഭവപ്പെട്ടു. അയ്യോ! ലോകത്തിൻെറ നീതികേടു് കണ്ടു ആ പാവനമൂർത്തി കരയുകയോ? എൻെറ ഹൃദയം പരവശമായി. “എൻെറ പിതാവേ! ലോകർക്കു സമാധാനം നൽകാനൊരുങ്ങിയിറങ്ങിയ എനിക്കു ധൈര്യം നൽകണേ.”—ഞാൻ പ്രാർത്ഥിച്ചു. അനുഗ്രഹത്തിനു വേണ്ടി കാത്തുനിന്നു കയ്യിലിരുന്ന വേദപുസ്തകത്തിൻെറ വിശുദ്ധപത്രങ്ങളിൽ കണ്ണോടിച്ചു.

എത്ര നേരമാനിലയിൽ കഴിഞ്ഞോ എന്തോ! ആരോ കതകിൽ ബലമായി മുട്ടുന്ന ശബ്ദം ഞാൻ കേട്ടു. അവശരുടെ ആവശ്യങ്ങൾക്കു മുമ്പിൽ സദാ തുറന്നു കിടക്കേണ്ടതാണെൻെറ വാതൽ—ഞാൻ വേഗം കതകു തുറന്നു.

മൂന്നുനാലു പേർ അകത്തു കടന്നു. എനിക്കവരെ മനസ്സിലായില്ല. എങ്കിലും ഒന്നു ഞാൻ ധരിച്ചു. അവശതയുടെ മുദ്ര മുഖത്തു് പ്രദർശിപ്പിച്ചു്, കാരുണ്യമർത്ഥിച്ചു വന്നവരാണു അവർ. ദീനതയുടെ കണികപോലുമവരിലില്ലായിരുന്നു. ഉപദേശം കേൾക്കാനല്ല അവർ വന്നതു്. പിന്നെയോ? ഞാൻ സംശയത്തോടെ അവരെ നോക്കി.

“അച്ചാ—ഞങ്ങൾ, ഒരു അത്യാവശ്യകാര്യം പ്രമാണിച്ചാണിങ്ങോട്ടു പോന്നതു്. ഇവിടത്തെ പള്ളിയിൽവെച്ചു് ഇന്നുതന്നെ ഒരു കല്യാണം നടത്തണം. അതിനങ്ങയുടെ സഹായമത്യാവശ്യമാണു്. വേഗം വന്നു് വേണ്ടതു ചെയ്യണം.”—ആഗതരിലൊരാളുടെ പരുപരുത്ത സ്വരമായിരുന്നതു്.

ആദ്യമായി ഞാനെൻെറ ജീവിതത്തിലൊന്നു നടുങ്ങി. ഒരു വിവാഹം നടത്തണം. അതും ആ ഭയങ്കരസമയത്തു്. ഏററവും ശ്രേഷ്ഠതയുള്ള ആ മംഗലകർമ്മത്തിൻെറ പരിശുദ്ധതയിൽ മൃഗീയത്വം കലരുന്നില്ലേ? ദുശ്ശങ്കകളെൻെറ ഹൃദയത്തിൽ നിഴലെറിഞ്ഞു ഞാൻ മൂകനായി നിന്നു.

“അത്യാവശ്യമാണു്. ഇപ്പോൾതന്നെ വേണം, അല്ല കഴിഞ്ഞിട്ടുവേണം അവനന്യ

നാട്ടിൽ ജോലിക്കു പോകാൻ. ഒട്ടും സമയം കളയാനില്ല. വരണം. വരണം. പള്ളിയിൽ പലരും കാത്തിരിപ്പുണ്ട്. ഇതാ ഇതും കൂടി വെച്ചുകൊള്ളണം."--

ധനമുള്ള പണക്കിഴിയുമായി അവരെന്നെ സമീപിച്ചു. ജീവിതത്തിലെ ഭണ്ഡാരത്തെ ഒടുക്കം ഒരു വിവാഹം നടത്താൻ പണം വാങ്ങുക. ദൈവമേ! ഈശോനെ ചിന്തിച്ചു, ലോകത്തിനു നന്മചെയ്ത ജീവിതം പരിപാവനമായി സൂക്ഷിക്കുന്നതിനു കഴിയുമോ? ഞാനവരെ മാറി മാറി നോക്കി. ആ ക്ഷണത്തിന്റെ ഉള്ളിൽ, ആവശ്യത്തിന്റെ പുറകിൽ—അയ്യോ ആ വിവാഹത്തിന്റെ വിശുദ്ധതയിലെന്തോ മാലിന്യസംഭവം രൂപംകൊള്ളുന്നതായെനിക്കു തോന്നി. വന്നവരുടെ മുഖഭാവം അതു കൂടുതൽ വ്യക്തമാക്കി. ഞാൻ തീരുമാനിച്ചു. നിശ്ചയിച്ചുറച്ചു "ഇല്ല, ഈ രാത്രി ഞാൻ വരില്ല ആ കർമ്മം ഞാൻ ചെയ്യുകയുമില്ല"

യേശുദേവന്റെ സന്നിധിയിലേക്കു ഞാൻ തിരിഞ്ഞുനടന്നു. ചൈതന്യം നിറഞ്ഞ മുഖവും, അതിനെ പ്രകീർത്തിക്കുന്ന വേദപുസ്തകവും എന്നെ മാടിവിളിച്ചു.

"മര്യാദയ്ക്കു ഞങ്ങളുടെ കൂടെ വരുന്നോ, അതോ നിമിഷംകൊണ്ടു ജീവിതം ചുട്ടുകരിയ്ക്കണോ":—ഞാൻ പെട്ടെന്നു തിരിഞ്ഞുനിന്നു. എന്റെ നേർക്കു ചൂണ്ടിയ റിവോൾവർ! എനിക്കൊന്നും മനസ്സിലായില്ല. ഞാൻ സ്തംഭിച്ചു നിന്നുപോയി, ഒരു നിമിഷനേരത്തേയ്ക്കു.

എന്റെ നിരസനം—തീർച്ചയായുമതെന്നെ കൊല്ലും. കൊന്നാൽ—ഞാൻ മരിച്ചാൽ?—എനിക്കു മരിക്കാൻ ഭയമില്ല—പക്ഷെ, എന്റെ ജീവിതംകൊണ്ടിനിയും ലോകത്തിനു പല നന്മകളും ചെയ്തുകൊടുക്കേണ്ടതായിട്ടില്ലേ? അവശതകളുടെ അവസാനത്തിനെന്റെ പ്രയത്നവും പ്രാർത്ഥനയുമാവശ്യമില്ലേ? എത്രലക്ഷം ജനങ്ങളുടെ സമാധാനമാണെന്റെ ആത്മാർത്ഥതയിലടിയുറച്ചിരിക്കുന്നതു! ആ ജീവിതം, മററുള്ളവർക്കുവേണ്ടി ഉഴിഞ്ഞുവെച്ച ജീവിതം നശിപ്പിക്കാൻ എനിക്കെന്തവകാശം? അതു വെറുമൊരു സംശയത്തിന്റെ പേരിൽ! അവരുടെ ആവശ്യത്തിൽ സംശയിക്കുന്നതു ബുദ്ധിമോശമല്ലേ? വധൂവരന്മാരുടെ ബന്ധുക്കളുടെ അപേക്ഷ നിരസിക്കുന്നതു കഷ്ടമല്ലേ? സുഖവും ദുഃഖവും സമമായി കരുതുന്ന എന്നേപ്പോലുള്ളവർക്കു സമയമോ സൗകര്യമോ നോക്കാനുണ്ടോ?

പല ചോദ്യങ്ങളും എന്റെ ബുദ്ധിയുടെ മുന്നിലണിനിരന്നു. ഞാൻ തിരിഞ്ഞു യേശുദേവനെ നോക്കി. അവിടെ നടക്കുന്നതെന്തെന്നറിയാനു, ആ സംഭവങ്ങൾക്കു സാക്ഷി നില്ക്കാനുമവിടുന്നാഗ്രഹിക്കുകയാണെന്നു ഞാൻ സംശയിച്ചു. പിന്നെ ഞാൻ താമസിച്ചില്ല. തോക്കിന്റെ തുമ്പുകണ്ടു ഭയന്നാണു അനുധാവനം ചെയ്തതെന്നവർ ശങ്കിച്ചിരിക്കാം. അതുപോകട്ടെ

ആ കാറിൽ കയറി ഞാനിരുന്നു. വായുവേഗത്തിലതു പാഞ്ഞു. അശുഭചിന്തകൾ വർദ്ധിച്ചുവർദ്ധിച്ചു വീർപ്പു മുട്ടിച്ചുതുടങ്ങി. സ്വയം സമാധാനിക്കാനുള്ള എന്റെ ശ്രമം ദയനീയമായ പരാജയത്തിലവസാനിച്ചു. ജപമാലയിലെ എന്റെ കൈകൾ നീങ്ങി. പക്ഷെ മണികൾ മാററാൻ വിരലുകളനങ്ങിയില്ല. എന്റെ ശരീരവും മനസ്സുമൊരുപോലെ മരവിച്ചുപോയിരുന്നു

ആ ഗ്രാമത്തിന്റെ ഒരു കോണിൽ, അധികമാരുടേയും ശ്രദ്ധ കവരാത്ത കൊച്ചുദേവാലയത്തിന്റെ മുൻപിൽ കാറു നിന്നു.—അവിടെയെങ്ങുമൊരു നിശ്ശബ്ദത മാത്രമേ പരന്നിരുന്നുള്ളു. ഭീതിപ്പെടുത്തുന്ന മൂകത!! കല്യാണാഘോഷത്തിന്റെ മംഗലധ്വനികളവിടെ കേട്ടില്ല; വാദ്യഘോഷങ്ങളും മുഴങ്ങിയില്ല; ചീവീടുകളുടെ കരച്ചിലിനും, ഇററിററു വീഴുന്ന മഴത്തുള്ളികളുടെ മൃദുധ്വനികൾക്കും മാത്രമായിരുന്നവിടെ അധികാരം

പക്ഷെ, പള്ളിയുടെ ഉള്ളിൽ അലങ്കാരം പൂർണ്ണമായിരുന്നു. കത്തിച്ചു വെച്ച മെഴുകുതിരികൾ കൊണ്ടു കൗതുകമുള്ള കാഴ്ചകൾ പലതുമവിടെ സൃഷ്ടിക്കപ്പെട്ടിരുന്നു. വർണ്ണക്കടലാസുകൾകൊണ്ടുള്ള കുസുമഹാരങ്ങളും കണ്ണിനൊരുത്സവമായിരുന്നു.

ഞങ്ങൾ നിശ്ശബ്ദരായി അകത്തു പ്രവേശിച്ചു. അവിടെ പലരും നിന്നിരുന്നു. പക്ഷേ ആരുമാരും ഒന്നും ശബ്ദിച്ചില്ലെന്നു മാത്രം.

അടുത്ത മുറിയിൽ നിന്നിരുന്ന അവരുടെ പ്രധാനി അല്പം താമസിച്ചാണു് വന്നതു്. വന്ന ഉടൻ ഞങ്ങളോടു പറഞ്ഞു "ശരി. ഞങ്ങൾ പ്രതീക്ഷിച്ചിരിക്കയായിരുന്നു. എല്ലാം പൂർത്തിയായി."—ആ സ്വരം ഏററവും കർക്കശമായിരുന്നു. ഒരു ദീനസ്വപ്നം അതിന്റെ പുറകിലെന്നെ തുറിച്ചുനോക്കി.

"വധുവും വരനുമിതാനില്ക്കുന്നു വേഗം കർമ്മം നടത്തുക" ആ സ്വരം വീണ്ടും എന്നെ മനുഷ്യലോകത്തു് കൊണ്ടുവന്നു. ഞാൻ ആ നവദമ്പതികളെ മാറി മാറി നോക്കി.

വരൻ! വിലയേറിയ വസ്ത്രങ്ങളണിഞ്ഞു് അലക്ഷ്യഭാവത്തിൽ, ഗൗരവവും ഹൃദയശൂന്യതയും മുഖത്തു് പ്രതിഫലിപ്പിച്ചുകൊണ്ടു്, മടിച്ചു നില്ക്കുന്ന ഒരു ചെറുപ്പക്കാരൻ! അയാൾ സുന്ദരനാണോ? മൃഗീയതയ്ക്കായിരുന്നു അവിടെ കൂടുതൽ സ്ഥാനം. പ്രേമത്തിന്റെ കണികപോലും, ആ മുഖത്തു എനിക്കു് കാണാൻ കഴിഞ്ഞില്ല. വെറുപ്പു്കലർന്ന വീക്ഷണമേ സമീപസ്ഥർക്കു നൽകാനയാൾക്കുണ്ടായിരുന്നുള്ളൂ. എന്നെ നോക്കിയതിൽക്കൂടി, ഒരു സ്വേച്ഛാധികാരപ്രമത്തതയായിരുന്നു ഞാൻ ദർശിച്ചതു്. എന്റെ തല പുകഞ്ഞു. അനുകമ്പയോടെ ഞാൻ വധുവിനെ നോക്കി.

വളരെ മെലിഞ്ഞു കിളരംകുറഞ്ഞ ഒരു കൊച്ചു പെൺകുട്ടി. വിലപിടിച്ച വെള്ള വസ്ത്രങ്ങളാൽ മൂടിപ്പുതച്ചു് തലകുനിച്ചവൾ നിന്നിരുന്നു. ആ വെള്ളതന്നെ ദീനതയുടെ പ്രത്യക്ഷചിഹ്നമായിരുന്നു. പട്ടിന്റെയും പൊന്നിന്റെയും ഉള്ളിൽ എരിയുന്ന അഗ്നിപർവ്വതമാണു് ഞാൻ കണ്ടതു്. അഥവാ കണ്ടുപോയതു്. എന്റെ ഹൃദയത്തിൽ ഭാരമുള്ള എന്തോ ഒന്നു് തങ്ങിനിന്നു. ശ്രമിച്ചിട്ടും ശ്രദ്ധിച്ചിട്ടും അതിൽനിന്നും ഞാൻ വിമുക്തനായില്ല. ഞാൻ നിശ്ചേഷ്ടനായി നിന്നുപോയി.

"ഉം വേഗമാവട്ടെ! ഇങ്ങിനെ നിന്നുകളയാൻ സമയമില്ല. വരനാണിതെന്നു് ഞാൻ നേരത്തെ പറഞ്ഞല്ലോ "തോമസ്സ്" എന്നാണിവന്റെപേരു്. വധു-"മേരി." "എന്റെ മകൾ"—

വധുവിന്റെ പിതാവിന്റെ അടുത്ത സ്വരം എന്നെ കർത്തവ്യനിരതനാക്കി. "തോമസ്സ്! നിനക്കീ വിവാഹം ഇഷ്ടമാണോ? മേരിയെ വിവാഹം കഴിക്കാൻ സമ്മതമാണോ"—

"അതെ." —വരന്റെ ഉത്തരം! ആത്മാർത്ഥതയുടെ നെഞ്ചിടിപ്പു് വാക്കിലില്ലായിരുന്നു. ആ മുഖത്തു ഞാൻ നോക്കി നിർമ്മലവികാരത്തിന്റെ നേരിയ ഛായപോലും അവിടില്ലായിരുന്നു. വേറെ എന്തോ വിചാരിച്ചു് വേറെന്തിലോ ശ്രദ്ധിച്ചുകൊണ്ടയാൾ നില്ക്കുകയാണു്. അതാണുപോലും വരൻ!

"മേരി! നിനക്കീവിവാഹത്തിനു് സമ്മതമാണോ"?—

അവൾ തല ഉയർത്തി എന്നെ വീക്ഷിച്ചു. വിയർപ്പു് പൊടിച്ച വെളുത്ത നെററി, നീണ്ട നിറഞ്ഞ കണ്ണുകൾ, വിറയ്ക്കുന്ന ചുണ്ടുകൾ—ആ മുഖവും ഞാൻ വ്യക്തമായിക്കണ്ടു. എന്റെ വിശ്വാസം പൂർണ്ണമായി. അയ്യോ! ഒടുങ്ങാത്ത നെടുവീർപ്പിലും, വററാത്ത കണ്ണീർപ്രവാഹത്തിലും പൊതിഞ്ഞു്, ബലിമൃഗം കണക്കെ നില്ക്കുന്ന ഒരു സാധു പെൺകുട്ടി.

"മേരി!—നിനക്കു സമ്മതമാണോ?"—എന്റെ തളർന്ന സ്വരം വീണ്ടും ഉയർന്നു.

"മേരി" —അവളുടെ പിതാവിന്റെ വിളി!!

അവളാകെ ഒന്നു ഞെട്ടി. "അതെ സമ്മതം എനിക്കു സമ്മതം"—തേങ്ങിക്കൊണ്ടവൾ പറഞ്ഞു പക്ഷേ...

എന്റെ സകലശക്തികളും ക്ഷയിച്ചു. വധുവിന്റെ ബന്ധുക്കളോടു് ഞാൻ മൂകനായി അപേക്ഷിച്ചു. വിവാഹം നടത്താനവരെന്നെ നിർബ്ബന്ധിച്ചു. അതെ വരനു സമ്മതം. വധുവിനും സമ്മതം ബന്ധുക്കൾക്കൊക്കെ കാണാനുള്ളൊരു ബലവും! രക്ഷപ്പെടാനുള്ള വഴികളൊന്നും ഞാൻ കണ്ടില്ല. ഒരു ജീവനുള്ള പ്രതിമകണക്കെ അവരെ ബന്ധിക്കാനുള്ള ചടങ്ങുകൾ ഞാൻ

പൂർത്തിയാക്കി. ശ്ലോകങ്ങൾ ചൊല്ലി, കർത്താവിനോടാത്മാർത്ഥമായി പ്രാർത്ഥിച്ചു. അവർക്കുപദേശം നൽകി. അലസനായി അയാളതു സ്വീകരിച്ചു. കരുത്തുകൊണ്ടവളതു സഹിച്ചു.

എന്റെ ജോലി തീർന്നു. പക്ഷേ ഹൃദയഭാരം മാത്രം വർദ്ധിച്ചുവന്നു. നവദമ്പതികളെ വിവാഹത്തിന്റെ സാക്ഷികൾ അനുമോദിക്കുന്നതിനിടയിൽ ഞാൻ പള്ളിവിട്ടിറങ്ങി. ആരുമെന്നെ അനുഗമിച്ചില്ല. ഞാൻ ആവശ്യപ്പെട്ടുമില്ല. ഏകനായിട്ടുതന്നെ ഞാൻ നടന്നു വീട്ടിലെത്തി.

ഒരപരാധബോധത്തോടെ ഞാൻ ക്രിസ്തുദേവന്റെ സന്നിധിയിൽ ചെന്നു നിന്നു. അദ്ദേഹം നിശ്ശബ്ദനായി കരയുകയാണ്. എനിക്ക ശ്വാസം മുട്ടി, “ദേവ— എന്നോടു ക്ഷമിക്കണേ”—തകർന്ന ഹൃദയത്തോടെ ഞാൻ മുട്ടുകുത്തി പ്രാർത്ഥിച്ചു:—

ആ നിലയിൽനിന്നുതന്നെ ഞാൻ നേരം വെളുപ്പിച്ചു. ജീവിതത്തിന്റെ കോലാഹലങ്ങൾ ചുറ്റുപാടിലും നവചൈതന്യം നിറച്ചു. പക്ഷേ എന്റെ ഹൃദയത്തിൽ വീശിയിരുന്ന ചുഴലിക്കാറ്റുമാത്രം ശമിച്ചില്ല. അതപ്പോഴും ഇരമ്പിക്കൊണ്ടു പാഞ്ഞിരുന്നു.

ആഹാരം കഴിക്കാനോ പ്രാർത്ഥനയ്ക്കുപോലുമോ എനിക്ക മനസ്സുവന്നില്ല. ആ നിർഭാഗ്യയായ യുവതി—എന്തോ! അവളെക്കുറിച്ചു മാത്രമേ എനിക്ക ചിന്തിക്കാൻ സാധിച്ചുള്ളു. പലതുമാലോചിച്ചുകൊണ്ട് ഞാനവിടിരുന്നു. ഏകാന്തത എനിക്കാശ്വാസജനകമായിരുന്നു.

ഇളം വെയിൽ പൊരിവെയിലായി മാറി. പൊരിവെയിലിൽ അന്തിച്ചെമപ്പും കലർന്നു. ആ അന്തിച്ചെമപ്പിൽ പരിസരം പൊന്നണിഞ്ഞു. തണുത്ത കാറ്റു വീശി. എന്നിട്ടും എന്റെ ചിന്തകളടങ്ങിയില്ല. ശരീരം അനങ്ങിയുമില്ല.

പള്ളിയിലെ മണി ഉച്ചത്തിൽ ഒരു ദീനസ്വനമുതിർത്തു. മരിച്ച വിവരം ലോകത്തെ അറിയിക്കേണ്ട ചുമതല അതിനുള്ളതാണ്. ഞാനാകെ ഒന്നു ഞെട്ടിയുണർന്നു. അന്ത്യനിമിഷത്തിൽ ദൈവഭൃത്യന്റെ ഉപദേശം കേട്ട് സമാധാനിക്കയോ, പ്രാർത്ഥനകൊണ്ട് ആത്മാവിന് ശാന്തി സമ്പാദിക്കാനോ ഭാഗ്യമില്ലാതെ മരിച്ച ആ ഭാഗ്യദോഷിയാര്? ഞാനെഴുന്നേറ്റ് ജനലഴികിൽചെന്ന് റോഡിലേയ്ക്ക നോക്കി.

ഒരു മൃതശരീരം സാവധാനം പള്ളിയിലേക്കു നയിക്കപ്പെടുകയാണ്. മറയ്ക്കാത്ത ശവപ്പെട്ടിയുടെ മുകളിൽക്കൂടി ഞാൻ ഉള്ളിലേക്ക നോക്കി എനിക്ക വിശ്വാസമായില്ല. വീണ്ടും വീണ്ടും ഞാൻ നോക്കി. അതെ. അവൾതന്നെ. വിവാഹവസ്ത്രങ്ങളോടെതന്നെ ജീവനില്ലാത്ത അവൾ പള്ളിയിലേയ്ക്കു പോകുകയാണ് ആ മുഖത്തെ ശോകഭാവം മാഞ്ഞിരുന്നില്ല. കണ്ണുകളുടെ നനവും വറ്റിയിരുന്നില്ല. എങ്കിലും ഒരു ചാരിതാർത്ഥ്യം ആ വിളറിയ മുഖം വിളിച്ചു പറഞ്ഞു. അവളെങ്ങിനെ മരിച്ചു? അതിന് കാരണമെന്ത്? ആ കണ്ണീരിന്റെയും നെടുവീർപ്പുകളുടെയും പിന്നിലൊളിഞ്ഞു കിടന്ന രഹസ്യമെന്ത്? എനിക്കൊന്നും മനസ്സിലായില്ല. ഞാൻ മൃതശരീരത്തെ അനുഗമിച്ചിരുന്നവരെ സൂക്ഷിച്ചു.

എല്ലാവരുടെയും മുൻപിലായി വരൻ പോകുന്നുണ്ടായിരുന്നു. ഒരുവിധ സങ്കടഭാവവും അയാളിൽ പ്രത്യക്ഷപ്പെട്ടിരുന്നില്ല. കൂട്ടുകാരുമൊത്തു രസിച്ചു വർത്തമാനം പറഞ്ഞുകൊണ്ടയാൾ നടക്കുകയാണ്. എന്റെ കണ്ണുകൾക്കു മുന്നിലൊരു ശൂന്യംപിടിച്ച ലോകം സംജാതമായി. ഞാൻ അപമാനപ്പെട്ട പെണ്ണിന്റെ ബന്ധുക്കളെ ശ്രദ്ധിച്ചു. എന്തോ ഒരു വലിയ കാര്യം സാധിച്ചു എന്നുള്ള വിശ്വാസത്തോടുകൂടി അവരും മുന്നോട്ടേയ്ക്കു നീങ്ങുകയാണ്. ആ ഹൃദയങ്ങൾപോലെതന്നെ മുഖങ്ങളും വികാരശൂന്യമായിരുന്നു. എന്റെ തല പുകഞ്ഞു. ജനൽ പടികളിൽ കൈകളൂന്നി ഞാൻ ക്ഷീണിച്ചു നിന്നു.

അഞ്ചു നിമിഷം ആ ശവശരീരമെന്റെ വീടുകടന്നു പോകുകയാണ്. അപ്പോഴാണതിനെതിരെ ഓടിവന്ന യുവാവിനെ ഞാൻ കണ്ടത്. കയ്യിൽ ഒരുകുത്തു വെള്ളപ്പൂക്കളുമായി

അയാൾ ശവപ്പെട്ടിയെ സമീപിച്ചു. ആ പുഷ്പങ്ങൾ അതിന്റെ മുന്നിൽ സമർപ്പിക്കപ്പെട്ട വിവാഹസമ്മാനമോ? അന്ത്യോപഹാരമോ? ഞാൻ പകച്ചു നോക്കി.

"മേരീ! എന്റെ തങ്കം! നിന്നെ നിന്റെ ബന്ധുക്കൾ നേരത്തെ അയച്ചുകളഞ്ഞോ? ശരി, പൊയ്ക്കൊള്ളൂ. ഞാനുമിതാ വരുന്നു. എന്റെ ഓമനേ! ഞാനുമിതാ വരുന്നു.

ആ ദീനസ്വരം ഏററവും വ്യക്തമായി ഞാൻ കേട്ടു. എനിക്ക സകലതും മനസ്സിലായി. മകളെക്കരുതിക്കൊണ്ടുത്തും, ആ പ്രേമം തകൎത്തു്, കുടുംബത്തിന്റെ അഭിമാനം നിലനിറുത്താൻ ശ്രമിച്ച ബന്ധുക്കൾ ഓരോന്നായെന്റെ കണ്ണിനു മുന്നിലൂടെ നടന്നു മറഞ്ഞു. മൂഢമായ ചിരിയോടെ നടന്നിരുന്ന നാട്ടുകാരെയും ഞാൻ കണ്ടു.

ഞാനോടിയിറങ്ങി റോഡിലെത്തി. ഗേററരികിൽ വീണുകിടന്നിരുന്ന യുവാവിനെ താങ്ങിയെടുത്തു ശുശ്രൂഷിക്കാനുള്ള ആവേശവുമായി. പക്ഷെ എന്റെ സേവനങ്ങൾക്ക ആവശ്യമില്ലായിരുന്നു. ഉപദേശത്തിനോ പ്രാർത്ഥനയ്ക്കോ കാത്തുനില്ക്കാതെതന്നെ ആ ആത്മാവു് കർത്താവിൽ നിദ്ര പ്രാപിച്ചു കഴിഞ്ഞിരുന്നു. അയാളുടെ കയ്യിൽ സൂക്ഷിക്കപ്പെട്ട വിഷം അതിനയാളെ സഹായിച്ചു. അതെ ആ യുവാവു് ആത്മഹത്യ ചെയ്തു. അതൊരു തെററുതന്നെ. പക്ഷെ എനിക്കയാളെ കുററപ്പെടുത്താൻ സാധിച്ചില്ല. എന്തോ ഒരു വിശുദ്ധത മരിച്ച യുവാവിന്റെ ചുററും നടമാടുന്നതുപോലെ എനിക്ക തോന്നി. അതിന്റെ മുൻപിലെന്റെ കൈകളറിയാതെ മുകുളീകൃതങ്ങളായി.

സ്നേഹത്തിനുവേണ്ടി ജീവിതം സമർപ്പിച്ച ആ പ്രേമാത്മാക്കളുടെ സ്മരണ നിലനിറുത്താൻ രണ്ടുകുരിശുകൾ പള്ളിയുടെ പവിത്രമായ കോണിലുയർന്നു. കാപട്യം പിടിച്ച ലോകത്തിന്റെ അന്ധവിശ്വാസങ്ങൾക്ക നൽകാൻ അനശ്വരമായ ഒരു ദിവ്യസന്ദേശം അവയിൽ കുറിക്കപ്പെട്ടിരുന്നു. നൂററാണ്ടുകൾ നിർമ്മിച്ച നീതിയുടെയും, മുതലാളിത്വം സ്വരുക്കൂട്ടിയ നിലയുടെയും പേരിൽ ബന്ധുക്കളവരെ പിരിച്ചു. പക്ഷേ നിസ്സഹായതയുടെ കീഴിലവർ മരിക്കേണ്ടി വന്നെങ്കിലുമവരുടെ പ്രേമം പൊലിഞ്ഞില്ല. ശത്രുതയുടെ പേരിലുപേക്ഷിക്കപ്പെട്ടെങ്കിലുമയാളുടെ പ്രേമമുടഞ്ഞില്ല. പ്രേമത്തിന്റെ സുസ്ഥിതി മരണത്തിൽ കൂടി അവർ നേടുകയാണുണ്ടായതു്. കല്യാണമണ്ഡപത്തിൽ വെച്ചല്ലെങ്കിലും, മരണശയ്യയിൽ കൂടി ആ പരിശുദ്ധരാഗം വിജയം നേടി. സ്വന്തം ജീവനും രക്തവും നൽകി, ലോകത്തിൽ സ്നേഹം പ്രചരിപ്പിച്ച ആ പുണ്യാത്മാവിന്റെ അനുഗ്രഹം ആ വിജയത്തിലവർക്കനുമോദനം നൽകാനെന്നോണം വികസിച്ചു നില്ക്കുമായിരിക്കാം.

(സർവ്വാവകാശവും)

# ഒരു സാന്ത്വനം.

(വൃന്ദാവനം വാസന്തിഅമ്മ)

(കാകളി)

മഞ്ഞണിപ്പൂമുഖം വാടിത്തളർന്നതാം
മഞ്ജുളശാഖികൾകൊണ്ടുതാങ്ങിയും,
മാരുതാധൂതമായ് ഗാത്രം ചലിക്കവേ
പാരം നെടുവീർപ്പുമുട്ടിക്കുഴങ്ങിയും,
ദീനതാജന്യമാം താപംമുഴുക്കയാ—
ലാനന്ദകന്ദളകാന്തികൾ മങ്ങിയും
ഹന്ത! നഷ്ടാംഗിയായിങ്ങിരുന്നീവിധം
സന്താപപൂരംകൊള്ളുന്നതെന്തെൻ പ്രിയസഖീ!
മാലതീബാലികേ! മന്മനോദീപികേ!
മാലാർന്നു ജീവിതം മേലിൽ ഭുജിക്കുവാൻ
തക്കവണ്ണം മഹാപാപമെന്തൊന്നു നാ-
മാക്കമായ് ചെയ്തതെന്നോട്ടുംസ്മരിപ്പില.

നിൻഭാവിജീവിതം നീ സമർപ്പിച്ചൊരാ-
സ്സംഭാവനീയനാം ഭൃംഗകുമാരകൻ,
ഞങ്ങളെ;—യെന്നല്ല ജീവിതസ്വപ്ന-
മംഗളധാമമാം നിന്നെയുമീവിധം,
കൈവെടിഞ്ഞെങ്ങോ മറഞ്ഞുപോയീടിനാൻ;
ദൈവം നമുക്കെതിരാക്കാലമാ, യാകയാൽ.

അല്പാദപാധിപബാലാങ്കതല്പത്തി-
ലല്പേതരാനന്ദമെന്നും കളിച്ചു നീ;
കാലംനയിപ്പതുംകണ്ടു കൗതൂഹലാ-
ലോലമാമാശാനിബദ്ധരായ് വാണു ഞാൻ.
എന്തുകൊണ്ടും പരമൗത്സുക്യംപെട്ടും
കാന്താരംനിങ്ങളെ ദാമ്പത്യബദ്ധരായ്,
കാണുവാനത്യാശപൂണ്ടു നിരന്തരം
വാണതാ; നായതുംകഷ്ടം! വിഫലമായ്!
നിങ്ങൾരണ്ടാൾക്കുമിങ്ങന്യോന്യമുണ്ടായ
മംഗളപ്രേമപ്രസരാങ്കുരം സഖീ!

കൂലങ്കഷമായറിഞ്ഞു; ഹാ! ദൈവമ-
ക്കാലം മറിഞ്ഞുപോ; യെന്തിനിച്ചെയ്യുതും?

ഏതുകാലം നാമയാശ്രയിച്ചിരുന്നാൾ
ശാഖകൾതോറുംവസിച്ചു കീടാദികൾ,
അപ്പാദപം വാണു പിൻചെറുനില-
ത്തുല്യനതാപാഭിഭൂതരായിന്നിതാ,
വീണ്ടുംപിടഞ്ഞു പറന്നും ചുഴന്നുമേ

ക്ഷീണസ്വരാർത്തരായെന്തോ പുലമ്പുന്നു!
“അക്ഷീണഗാത്രരായ് യത്നമാർന്നാരീ-
വൃക്ഷമെന്തേ മദ്ധ്യന്യമീട്ടുവാൻ?”
ഈവണ്ണമത്യന്ത ചിന്താകുലതമോ-
ടോരോന്നു ചോദിച്ചിടുന്നു പരസ്പരം.
സ്വാർത്ഥികളിൽ ചിലരാണുപോൽ സൗഭാഗ്യ-
സാർത്ഥഭവൽ പ്രേമസ്വപ്നമായിട്ടും
മായിൻകുമാരനെ വിഭ്രഷ്ടനാക്കിയ-
തീവിധമുണ്ടൊരു ലോകവാദം സതീ!
സ്വാർത്ഥമേ! നിൻവഞ്ചനനിർവിഘ്നമെന്നതി
വൃത്തം മതിയ്ക്കൂട്ടു, മാലതി സാധ്വിയാം.

ഓമനേ! നീയിതിൽക്ലേശിക്കവേണ്ടെടോ!
കാമം വിധിമതമീവിധമാകയാൽ
നിത്യകന്യാവ്രതമെന്ന ദിവ്യൗഷധം
ഏതിൽലഭിക്കാനൊരാതങ്കമിന്നിനിടെ
ദൂരത്തുപോലും തിരിഞ്ഞുനോക്കാ വിട-
ക്രൂരസർപ്പങ്ങൾ; നീ വാഴുക നിർഭയം!
ധൂർത്താംസ്വാർത്ഥികൾപോയിദ്രോഹിക്കട്ടെ
സാധ്വീവ്രതോഗ്രമാം ദൈവകോപാഗ്നിയിൽ.
ധന്യമായ് സന്താപമെന്നിയേ വാഴ്ക നീ
കന്യാലലാമമാം മാലതീ ബാലികേ!

—:*:—

# മഹാത്മജിയും സ്ത്രീലോകവും.

(രാജകുമാരി അമൃതകൌർ)

ചരിത്രത്തിൽ യാതൊരു നേതാവും തന്റെ ജീവിതകാലത്തു് ഗാന്ധിജിയെപ്പോലെ സ്വന്തം രാജ്യത്തോ ലോകത്തിലോ ഇത്രയേറെ അനുയായികളെ സമ്പാദിച്ചിട്ടില്ല. സ്ത്രീകളിൽനിന്നു ഇത്ര ഹൃദയപൂർവ്വമായ ഭക്തിയും മറ്റാരും നേടുവാൻ കഴിഞ്ഞിട്ടില്ല. കാരണം സ്പഷ്ടമാണു്. അന്യരുടെ—വിശേഷിച്ചു പരാധീനരുടെ നിലയിൽനിന്നുതന്നെ നോക്കാനുള്ള അസൂയാവഹമായ ഒരു കഴിവു് ഗാന്ധിജിക്കുണ്ടു്.

പ്രാചീനഭാരതം നമ്മുടെമുമ്പാകെ വച്ചു നിരതിശയനീയമായ സംസ്കാരവും സമുദായികാദർശങ്ങളുമൊക്കെ ഉണ്ടായിട്ടും, ആ നിലയിൽനിന്നും നാം വളരെയേറെ അധഃപതിച്ചിരിക്കുന്നുവെന്നും അധഃപതനം ഏറ്റവുമധികം സംഭവിച്ചിട്ടുള്ളതു സ്ത്രീകളെ സംബന്ധിച്ചാണെന്നുമുള്ള സംഗതി നാം ഇന്നു കാണുന്നുണ്ടു്. പുരുഷന്റെ സഹധർമ്മിണി, പങ്കാളി, സഹായി എന്നീനിലകളിൽനിന്നു് താഴ്ന്നവൾ അവനു കീഴ്പ്പെട്ടവളായിത്തീർന്നിരിക്കുന്നു. സ്വന്തമായി യാതൊരവകാശങ്ങളുമില്ലാതെ അവനു യഥേഷ്ടം സ്വന്താവശ്യത്തിനെടുത്തു പെരുമാറാവുന്ന ഒരു സാധനം. ആചാരസമ്പ്രദായങ്ങൾ അവളെ വല്ലാതെ ദ്രോഹിച്ചിരിക്കുന്നു. വാസ്തവത്തിൽ ഈ പരാധീനത ലോകത്തിൽ സർവ്വത്ര ഉണ്ടായിരുന്നു. "പുരോഗതിപ്രാപിച്ച" പാശ്ചാത്യലോകത്തിലെ സ്ത്രീകൾ ഇയ്യിടെമാത്രമാണു് ഒരു സമരത്തിനുശേഷം സ്വാതന്ത്ര്യം നേടിയതു്; അവിടെയും അവർക്കു വേണ്ടതെല്ലാം ഇനിയും കിട്ടിയിട്ടില്ല; പലേടത്തും പല അവശതകളും ഇന്നും അവർക്കുണ്ടു്.

ഒരു യഥാർത്ഥമനുഷ്യസ്നേഹിയും എല്ലാരംഗത്തിൽകാണുന്ന അനീതികളുടെയും ശത്രുവുമായ ഗാന്ധിജി വളരെക്കാലം മുമ്പുതന്നെ സ്ത്രീകളുടെകാര്യം ഏറ്റെടുത്തതിൽ യാതൊരാശ്ചര്യവുമില്ല. താൻ ഉപദേശിക്കുന്ന എല്ലാകാര്യത്തിലുമെന്നപോലെ ഇതിലും അദ്ദേഹം പരിഷ്കാരം ആരംഭിച്ചതു തന്നിൽനിന്നുതന്നെയാണു്. സത്യത്തോളം കഠിനനും നിർദ്ദയനായ ഒരാത്മവിമർശനനുമായ അദ്ദേഹം, താനും ഒരടിമയെ വെച്ചുകൊണ്ടിരിക്കുന്നവനാണെന്നു കണ്ടനിമിഷംമുതൽ, തന്റെ മനോഭാവം മാറ്റി. ആ മനോഭാവത്തോടുകൂടി സ്ത്രീജാതിയുടെ മോചനത്തിനുവേണ്ടിയുള്ള പ്രയത്നവും ആരംഭിച്ചു. പാരമ്പര്യത്തിന്റെയും മതത്തിന്റെയും പേരിൽ സ്ത്രീകളോടു ചെയ്തുവരുന്ന അനീതികളെ തന്റെ ശക്തിമത്തായ തൂലികകൊണ്ടും പ്രസംഗങ്ങൾകൊണ്ടും വളരെക്കാലമായി അദ്ദേഹം എതിർത്തുപോരുന്നുണ്ടു്. നിർബന്ധവിധവാത്വം, പർദ്ദ, ദേവദാസീസമ്പ്രദായം, വ്യഭിചാരം, ശൈശവവിവാഹം, സ്ത്രീധനസമ്പ്രദായം, സ്ത്രീകളുടെ സാമ്പത്തികാടിമത്തം, ദാമ്പത്യജീവിതത്തിലെ പരാധീനത ഇവയെക്കുറിച്ചെല്ലാം അദ്ദേഹം നിർഭയം ആക്ഷേപിച്ചിട്ടുണ്ടു്. "സ്ത്രീപുരുഷർ പദവിയിൽ തുല്യരാണു്. സ്ത്രീകളുടെ അവകാശങ്ങളുടെകാര്യത്തിൽ യാതൊരു വിട്ടുവീഴ്ചയും ഞാൻ ചെയ്യാറില്ല എന്റെ അഭിപ്രായത്തിൽ നിയമദൃഷ്ട്യാ പുരുഷനില്ലാത്ത യാതൊരവശതയും സ്ത്രീയ്ക്കുണ്ടായിരിപ്പാൻ പാടില്ല. പുത്രനും പുത്രിക്കും പരിപൂർണ്ണസമത്വം ഞാൻ അനുവദിക്കും. സ്ത്രീസ്വാതന്ത്ര്യത്തെ സ്വന്തം സ്വാതന്ത്ര്യത്തോളം വിലമതിക്കുകയും, സ്ത്രീയെ മനുഷ്യജാതിയുടെ അമ്മയായിക്കരുതുകയും ചെയ്യുന്നവർക്കു ബഹുമാനിക്കാൻ കഴിയാത്ത വരികൾ സ്മൃതികളിലുണ്ടെന്നതു പരിതാപകരമത്രെ. സ്ത്രീ സ്വാതന്ത്ര്യം അർഹിക്കുന്നില്ലെന്നു മനു പറഞ്ഞതായിപ്പറയുന്ന അഭിപ്രായം എ

നിക്കത്ത വിലപ്പെട്ടതൊന്നുമല്ല." ഇതൊക്കെ പരാധീനമായ സ്ത്രീയെക്കുറിച്ചു അദ്ദേഹം എഴുതീട്ടുള്ള വാക്യങ്ങളിൽ ചിലതാണു്. സമുദായത്തിൽ അവർക്കു സ്വാഭാവികവും അവകാശപ്പെട്ടതുമായ സ്ഥാനത്തേക്കു സ്ത്രീയെ സമുദ്ധരിച്ചുകൊണ്ടുവരാൻ അദ്ദേഹത്തിനുള്ള ആഗ്രഹത്തിനു മതിയായ തെളിവുകളാണു് ഇവ.

അദ്ദേഹത്തിന്റെ സ്ഥാപനങ്ങളിലും സ്ത്രീകൾക്കു തുല്യസ്ഥാനമാണുള്ളതു്. അദ്ദേഹമൊന്നിച്ചു ജീവിക്കുന്ന സ്ത്രീകൾക്കും ബാലികമാർക്കും തികഞ്ഞ ആത്മവിശ്വാസമുണ്ടു്. സബർമതി ആശ്രമത്തിലെയും സേവാഗ്രാം ആശ്രമത്തിലെയും സ്ഥിതി ഇതായിരുന്നു. ആ കാഴ്ച മനോഹരമാണു്; ഇന്ത്യൻ സമുദായത്തിൽ സുദുർല്ലഭമായിമാത്രം കാണാവുന്നതാണു്. ഏതു ജീവിതാംശത്തിലും സ്ത്രീകൾ ജയിക്കുകയെക്കാൾ സന്തോഷപ്രദമായി അദ്ദേഹത്തിനു മറ്റൊന്നുമില്ല. അദ്ദേഹത്തിന്റെ ഏററവും പ്രിയപ്പെട്ട സൃഷ്ടിയായ ചർക്കാസംഘം സ്ത്രീകൾക്കുവേണ്ടിയുള്ള ഒരു സംഘടനയാണു്. അദ്ദേഹത്തിന്റെ അടുത്തു ചെല്ലുവാനും സേവിക്കുവാനും ഭാഗ്യമുണ്ടായ ഞങ്ങൾ ജ്ഞാനിയായ ഒരു പിതാവിനെമാത്രമല്ല അദ്ദേഹത്തിൽ കണ്ടതു്; ഒരമ്മയെക്കൂടി കണ്ടെത്തി; ആ അമ്മയുടെ സർവ്വവ്യാപകമായ സ്നേഹത്തിന്റെ മുമ്പിലാകട്ടെ എല്ലാ ഭയവും സങ്കോചവും തിരോഭവിക്കുന്നു.

"സ്ത്രീ ത്യാഗത്തിന്റെയും ക്ലേശസഹനത്തിന്റെയും മൂർത്തിയാണു്" എന്നു പറഞ്ഞു നമ്മുടെ ജാതിയെ അദ്ദേഹം ഏററവും നന്നായി പ്രശംസിക്കുന്നു. എന്നാൽ നമ്മുടെ കാര്യം ഏറെറടുക്കുകയും നമ്മുടെ ബുദ്ധിമുട്ടുകളെല്ലാം മനസ്സിലാക്കുകയും ചെയ്തിട്ടുണ്ടെങ്കിലും, നമ്മുടെ ന്യൂനതകളെ വിമർശിക്കുവാൻ അദ്ദേഹം മടിച്ചിട്ടില്ല. സന്താനനിയന്ത്രണത്തെക്കുറിച്ചുള്ള ഗാന്ധിജിയുടെ അഭിപ്രായങ്ങളെ സ്ത്രീപ്രസ്ഥാനത്തിന്റെ നായികമാർ എതിർത്തിട്ടുണ്ടു് എങ്കിലും സമുന്നതമായ ധാർമ്മികനിലയിൽനിന്നാണു് ഈ കാര്യത്തെ അദ്ദേഹം വീക്ഷിച്ചിട്ടുള്ളതു്. നിസ്സാരസുഖത്തിനുവേണ്ടി ജന്മാവകാശം വിററുതിന്നരുതെന്നു് അദ്ദേഹം നമ്മോടു പറയുന്നു. കൂടക്കൂടെ പ്രസവിക്കേണ്ടിവരുന്ന സ്ത്രീകളുടെ ക്ലേശങ്ങളിൽ സഹതാപമില്ലാത്തതുകൊണ്ടല്ല, കൃത്രിമോപായങ്ങൾകൊണ്ടു ഗർഭം തടയരുതെന്നു അദ്ദേഹം പറഞ്ഞതു്. സ്ത്രീകളുടെ യശസ്തംഭവും രക്ഷാകവചവും ഏതാണോ ആ ചാരിത്ര്യം അവർക്കു് നഷ്ടപ്പെടരുതെന്നുള്ളതുകൊണ്ടാണു് അദ്ദേഹം അങ്ങനെ ഉപദേശിക്കുന്നതു്. നമ്മെ അദ്ദേഹം പ്രശംസിച്ചിട്ടുണ്ടെങ്കിലും, നമ്മളിൽനിന്നു പലതും അദ്ദേഹം പ്രതീക്ഷിക്കുന്നുണ്ടു്—വിശേഷിച്ചു് വിദ്യാഭ്യാസം ലഭിച്ചവരിൽ നിന്നു്. നമ്മുടെ ശക്തി നാം മനസ്സിലാക്കിയാൽ പുരുഷനെന്നല്ല ലോകത്തിലെ യാതൊരുശക്തിയ്ക്കും നാം കീഴ്പെടേണ്ടതില്ലെന്നു അദ്ദേഹം പറയുന്നു. അബലകളെന്നു നമ്മെ വിളിക്കുവാൻ നാം അനുവദിച്ചു. പുരുഷന്റെ രക്ഷകൂടാതെ ജീവിക്കുവാൻ കഴികയില്ലെന്നു നാം വിചാരിച്ചു, നമുക്കു പുരുഷനോളം ബുദ്ധിയില്ലെന്നു നാം കരുതി, നമ്മുടെ സൌന്ദര്യത്തെയും ആകർഷണശക്തിയെയും കുറിച്ചുള്ള പുരുഷന്റെ സ്തുതികേട്ടു നാം മയങ്ങി—ഇതുകൊണ്ടൊക്കെ നമ്മുടെ നിലയും വിലയും താണു! ചുരുക്കത്തിൽ കയ്യൂക്കുള്ളവൻ കാര്യക്കാരൻ എന്ന നില നാം സമ്മതിച്ചു. ഗാന്ധിജിയുടെ എല്ലാ വിചാരത്തിന്റെയും പ്രവൃത്തിയുടെയും ഉത്ഭവസ്ഥാനം അഹിംസ ആകയാൽ സ്ത്രീകളുടെ മോചനത്തിനുമാത്രമല്ല ലോകത്തിലെ സർവ്വതിന്മകളുടെയും ദൂരീകരണത്തിനുള്ള മാർഗ്ഗം അഹിംസയാണെന്നു അദ്ദേഹം പറഞ്ഞിരിക്കുന്നു. "ഞങ്ങൾ അബലകളാണെന്ന വിചാരം സ്ത്രീകൾ ഉപേക്ഷിക്കുമെങ്കിൽ, യുദ്ധംതടയാൻ പുരുഷന്മാർക്കു കഴിയുന്നതിലേറെ അവർക്കു കഴിയും" എന്നു ൧൯൩൧-ൽ അദ്ദേഹം പാരീസിൽവെച്ചു അഭിപ്രായപ്പെട്ടു. സ്വിററ്സർലണ്ടിൽ വെച്ചു ഇങ്ങനെ പറയുകയുണ്ടായി. "നിങ്ങൾ ആവശ്യപ്പെട്ടപോലെ, യൂറോപ്പിലെ സ്ത്രീകൾക്കു ഒരു സന്ദേശം നൽകാനുള്ള ധൈര്യം എനിക്കുണ്ടോ എന്നറിഞ്ഞുകൂടാ. അവരുടെ കോപത്തിനു പാത്രമാകാതെ അപ്രകാരം ചെയ്യുവാനെങ്കിൽ കഴിഞ്ഞ കൊല്ലം ഇന്ത്യയിലെ സ്ത്രീകൾ ചെയ്തതിന്റെ

ന്നേക്കു അവരുടെ ശ്രദ്ധ ക്ഷണിക്കുകയായിരിക്കും ഏററവും നല്ല വഴിയെന്നു തോന്നുന്നു. യൂറോപ്പു അഹിംസ പാഠം ചെയ്യുമെങ്കിൽ സ്ത്രീകൾമുഖേനയായിരിക്കും അതു സംഭവിക്കുന്നതു്". കഷ്ടം ഈ ഉപദേശം നിഷ്ഫലമായി. അതിന്റെ ഫലമായി യൂറോപ്പു ഇന്നു രക്തത്തിൽ കുളിച്ചുകിടക്കുകയാണു്. വിദ്വേഷവും പ്രതികാരവുംകൂടി അതിനെ ആകെ നശിപ്പിക്കുവാൻപോകുന്നു. ഇന്ത്യയിലെ സ്ത്രീകളുടെ പ്രബുദ്ധതയ്ക്കു സഹായിച്ച അനേകം കാരണങ്ങളിൽ ഏററവും പ്രബലമായതു ഇന്ത്യയിലെ ബ്രിട്ടീഷാധിപത്യത്തിനെതിരെയുണ്ടായ യുദ്ധത്തിൽ ഗാന്ധിജി കണ്ടുപിടിച്ചു കൊടുത്ത അഹിംസാസമരാംഗമായിരുന്നുവെന്നതിനു സംശയമില്ല. ചൂളയുടെ ചൂടു പിന്മാറാതെ നിന്നു സഹിക്കുവാൻ [illegible] കണക്കിൽ സ്ത്രീകളെ അവരുടെ സുരക്ഷിതസ്ഥാനങ്ങളിൽനിന്നു പുറത്തേയ്ക്കു കൊണ്ടുവന്നു. തിന്മയേയോ അക്രമണത്തേയോ തടയാൻ പുരുഷനെപ്പോലെ സ്ത്രീയ്ക്കു കഴിവുണ്ടെന്നു അതു തെളിയിച്ചു. നിരായുധമായ എതിർപ്പാണു സായുധമെതിർപ്പിനേക്കാൾ ഇരുകൂട്ടർക്കും ഉല്ക്കർഷജനകമെന്നും അതു വ്യക്തമാക്കി. എങ്ങനെയായാലും ഇന്ത്യയുടെ മോചനകാര്യത്തിൽ അതു സ്ത്രീകൾക്കു സുദൃഢമായ ഒരു സ്ഥാനം നൽകി.

ഹിംസയോ അഹിംസയോ വേണ്ടതെന്ന പ്രശ്നം ഇന്നു വളരെ പ്രധാനമായ ഒന്നാണു്. അഹിംസ സ്വർഗ്ഗത്തിലേക്കുള്ള ഒടുങ്ങിയ നേർമാർഗ്ഗമാണെന്നു വിചാരിക്കുന്നവർ തന്റെ ചുററും അണിനിരക്കണമെന്ന ആഹ്വാനമാണു ഗാന്ധിജിയുടെ സന്ദേശം. സ്വരാജ്യലബ്ധിക്കുള്ള ഉറച്ച പദ്ധതിയെന്ന നിലയ്ക്കു താൻ രാജ്യത്തിന്റെ മുമ്പാകെ വെച്ചിട്ടുള്ള നിർമ്മാണപരിപാടിയെപ്പററി ഈയിടെ സുഹൃത്തുക്കളോടു സംസാരിക്കുമ്പോൾ സ്ത്രീകൾക്കു അതിലുള്ള സ്ഥാനത്തെക്കുറിച്ചു ഗാന്ധിജി ഇപ്രകാരം പറയുകയുണ്ടായി. "ഞാൻ ഏററവുമധികം പ്രതീക്ഷിക്കുന്നതു സ്ത്രീകളിൽനിന്നാണു്. അവരെ ഇതുവരെ സൂക്ഷിച്ച കൂപത്തിൽനിന്നു കയററാൻ ഒരു കയ്യിന്റെ സഹായം വേണം. [illegible] സത്യഗ്രഹകാലത്തു അവർ പലതും ചെയ്തു. ഇന്നും അവർ ഉൽകൃഷ്ടമായിട്ടാണു് പെരുമാറുന്നതെങ്കിലും ഏററവുമധികം ഗുണമുണ്ടാകത്തക്കവണ്ണമല്ല സംഘടിതരാകാൻ കഴിയുന്നില്ലകയാണവർ. അഹിംസാനുഷ്ഠാനത്തിനു വേണ്ടിവരുന്ന ക്ലേശങ്ങൾ അനുഭവിക്കാനുള്ള കെല്പു് അവർക്കുണ്ടു്; അവർ നിശ്ശബ്ദമായി ക്ലേശങ്ങൾ സഹിച്ചുകൊള്ളുകയും ചെയ്യും." സ്വാതന്ത്ര്യത്തിനും രാജ്യത്തിനും ലോകത്തിനും വേണ്ടി എന്തെങ്കിലും ചെയ്യാൻ കഴിവുള്ളവർ ഈ ആശ സഫലമാക്കാൻ ഭാവമുണ്ടോ എന്നതാണു് ഇന്നത്തെ ചോദ്യം.

സ്ത്രീകളുടെ നന്മയെ മുൻനിറുത്തിക്കൊണ്ടുള്ള ഗാന്ധിജിയുടെ പ്രസംഗങ്ങളും ലേഖനങ്ങളും ഏതൊരു മനുഷ്യസമുദായസ്നേഹിയും അനുസരിക്കുവാൻ സന്നദ്ധനാകുന്നതാണെങ്കിലും മുഖ്യമായി ശ്രദ്ധിക്കേണ്ടതു് സ്ത്രീകൾതന്നെയാണു്. കാരണം അവ അവരുടെ ജീവിതത്തിന്റെ ഓരോ തുറയേയും സ്പർശിക്കുന്നവയാണു്. സംശയവും ബുദ്ധിമുട്ടുമുള്ളപ്പോൾ അവ അവർക്കു പിഴയ്ക്കാത്ത വഴികാണിച്ചുകൊടുക്കാതിരിക്കുകയില്ല. സർവ്വോപരി ലോകസേവനം ചെയ്യുന്നതിന്നാണു് അവ അവരോടു ആവശ്യപ്പെടുന്നതു്. ഈ മനോഭാവത്തോടുകൂടിയാണു് ഓരോ സ്ത്രീയും ഈ പുസ്തകം വായിക്കേണ്ടതു്. അതിപ്രധാനമായ ഒരു നിശ്ചയത്തിനു വേണ്ടിയാണു് നാം നിലകൊള്ളുന്നതു്. ഗാന്ധിജി ഒരിക്കൽ പറഞ്ഞതുപോലെ ചിരകാലമായി ലോകാരാധനയ്ക്കു പാത്രമായി വരുന്ന അനശ്വര സുചരിത്രകളായ സീതയേയും ദമയന്തിയേയും പോലുള്ള സ്ത്രീകൾ നമ്മളിൽനിന്നു ഉണ്ടാകാൻ തക്കവണ്ണം നല്ലമാർഗ്ഗം തിരഞ്ഞെടുക്കുവാനുള്ള വിവേകവും ശക്തിയും ഈശ്വരൻ നമുക്കു നൽകുമാറാകട്ടെ.

"മലയാളഹരിജൻ"

# കവിതാമഞ്ജരി

രണ്ടാംഭാഗം.

## വില രൂപാ ൧

ഗ്രന്ഥകൎത്താ,

പുലിയന്നൂർ എസ്. രാമയ്യർ അവർകൾ.

(മീനച്ചിൽത്താലൂക്കിനെ സ്പർശിക്കുന്നതായിത്തന്നെ ഏഴു കവിതയുണ്ട്)

ഫാദർ എബ്രഹാം വടക്കേലിൽ അവർകളുടെ, പ്രൌഢവും വിമർശനപരവുമായ അവതാരിക പഠിക്കേണ്ടതുതന്നെ.

ധാരാവാഹിയായ വാക്പ്രസരം, വിശിഷ്ടമായ രചന, മോഹനമായ ഭാവന, നവനവോല്ലേഖങ്ങൾ, ഹൃദ്യമായ വൈദർഭീരീതി, അകഷ്ടങ്ങളായ അലങ്കാരങ്ങൾ; നിരൂപകശിഖാമണിയായ അവതാരകൻ പറയുന്നതിൽ അല്പം ശ്രദ്ധിക്കുക തന്നെ. ഓരോ അവസരങ്ങളിൽ പരിതഃസ്ഥിതികളുടെ സമ്മൎദ്ദത്താൽ കവിഹൃദയത്തിൽ ഓളം തല്ലിയ വികാരവിചാരങ്ങളുടെ മൂൎത്തിരൂപങ്ങളാണ് 'കവിതാമഞ്ജരി'യുടെ ഈ ദ്വിതീയ ഭാഗത്തിൽ പ്രത്യക്ഷമാകുന്ന 16 ഖണ്ഡകാവ്യങ്ങൾ. ഉജ്ജ്വലമായ ദേശാഭിമാനം, അഷ്ടസംസ്ഥാനത്തോടുള്ള അളവററ ഭക്തി, പ്രകൃതിവിലാസദൎശനമാത്രയിലുളവാകുന്ന ആഹ്ലാദം, അമേയമായ ഭൂതാനുകമ്പ, അചഞ്ചലമായ ഈശ്വരഭക്തി മുതലായ കവിഹൃദയത്തെ ചലിപ്പിച്ചിട്ടുള്ള വികാരങ്ങളുടെ സന്ദർഭാനുസാരേണയുള്ള ചിത്രങ്ങളാണ് ഓരോ കവിതയിലും അണിയായി നിബന്ധിക്കപ്പെട്ടിരിക്കുന്നത്. കവിയുടെ ഔചിത്യബുദ്ധി അത്യന്തം പ്രശംസനീയമെന്നും, കവിയുടെ ഭാവനയും ആഴിയിലെ തരംഗപരമ്പരപോലെ ഉണ്ടായിരിക്കുന്നുവെന്നും പിന്നെയും പറയുന്നു.

ചന്ദ്രാപ്രസ്സിലെ സുന്ദരമായ അച്ചടി! കമനീയമായ കവർ!

## ഗ്രന്ഥകൎത്താവിൻെറ ഇതരകൃതികൾ

1 ശ്രീവിഷ്ണുപാദാദികേശാന്തവൎണ്ണനസ്തോത്രം (വ്യാഖ്യാനം) 1 രൂ
2 കവിതാമഞ്ജരി 1-ാംഭാഗം 8 ണ.
3 രാജഭക്തി (കവിതാസമാഹാരം) 1 രൂ.
4 അഞ്ജലി (കൃഷ്ണാവതാരസംഗ്രഹം 1 രൂ.
5 സുലോചന (ഗദ്യകാവ്യം) 1 രൂ. ണ.
6 ലേഖനമഞ്ജരി 1-ാംഭാഗം 2 രൂ.
7 ദിലീപൻ 8 ണ.
8 ശിവരാത്ര്യുത്ഭവം (തുള്ളൽ) 6 ണ.
9 ബോധനമാലിക 1-ാംഭാഗം 8 ണ.
10 ഭക്തിദീപിക (ഒരു നിരൂപണം) 4 ണ.

പുലിയന്നൂർ ബുക്ക്ഹൌസ്
A. O. & P. O. പാലാ
ബ്രാഞ്ച്—തൊടുപുഴ.

മാനേജർ,
ചന്ദ്രാപ്രസ്സ്,
ചാല, തിരുവനന്തപുരം.

# സ്വപ്നം.

(ജി-പി.)

എന്തൊരു മഹാഭാഗ്യം! കടയ്ക്കൽ ഒരു സാഹിത്യസമാജത്തിലേപ്പെട്ട ഞാൻ ഇവിടെ എങ്ങനെ വന്നു? കവികൾ കീർത്തിക്കുന്ന സാക്ഷാൽ ദേവലോകമല്ലേ ഇതു്! നന്ദനാരാമം! അതെ അവിടംതന്നെ. അതാ കല്പതരു—കവീന്ദ്രൻ കീർത്തിച്ച കല്പതരു. "ശ്രീവഞ്ചി ക്ഷോണിനാഥപ്രചുരവിതരണോൽകണ്ഠനത്തിൽ പ്രീളാനമ്രാഗ്രശാഖ" ആയ കല്പതരു തന്നെയാണെന്നതു്. അതിന്റെ ചുവട്ടിൽ? അതെ. എനിക്കു പരിചയമുള്ളവർ തന്നെ. ആരെല്ലാം? കുഞ്ചുപിരാട്ടിത്തമ്പിയുടെ കായപരിമിതി, കണ്ഠീരവന്റെ കൃശമദ്ധ്യതയും, പടത്തലവന്റെ മുഖം, മാമാവെങ്കിടന്റെ മുറുക്കുകൊണ്ടു വട്ടുകെട്ടിയ വായു്, അഴകന്റെ കേളിപ്രചുരിമ കളിയാടുന്ന നോട്ടം, മഹേശ്വരപിള്ളയുടെ ഗാംഭീര്യം എല്ലാം ചേർന്നു് നമ്മുടെ സി. വി. അദ്ദേഹം ആണു് ആ വേരിനെ ആസനമാക്കി ഇരിക്കുന്നതു്. അടുത്തു മുൻപിൽ ആരാണു്? വെളുത്തു് തടിച്ചു് പുഞ്ചിരിതൂകുന്ന മുഖവും എല്ലാം നിസ്സാരമെന്നു തോന്നുന്ന നോട്ടവും, ഇടറിയ ചിരിയും എന്തിനും അഭിപ്രായവും ചേർന്ന ആൾ—ഓഹോ നമ്മുടെ K. K. K. ആലപ്പുഴ—അമ്മരിക്കൻ ഗ്രന്ഥസംഘത്തിലെ സങ്കേതം. സി. വി. യുടെ പുറകിൽ അല്പം മാറി ആരാണു്? ഗ്രസ്തിക്കാരന്റെ ക്രാപ്പു്, ഒരു കൊഴുക്കട്ടയോളം മുറുക്കാൻ ഒതുക്കിയ കവിൾ, ഭിന്നഭാവങ്ങൾ ക്ഷണസമയം പ്രകടമാക്കുന്ന കണ്ണുകൾ, ഉരുത്തിയ കഴുത്തു്. ഓഹോ- ഇ. വി. നമ്മുടെ കുഞ്ചുപിള്ളയുടെ ചങ്ങാതി- ഇ. എം. കോവൂരിന്റെ ദൈവം—സാഹിത്യസാമ്രാജ്യത്തിലെ— ആരു്? അഭിമന്യുവോ, അതോ, രാവണിയോ, അതോ വിദ്യുജ്ജിഹ്വാസുരനോ—അതോ, എല്ലാം ചേർന്നതോ, സി. വിയുടെ പുറകിൽ കൂടെ നതക്കാച്ച ശാസ്ത്രി ഓച്ഛാനിച്ചുകൊണ്ടു നില്ക്കുന്ന ഉദ്യോഗാർത്ഥിവേഷക്കാരൻ—ശരി, ശരി, സബ്‌രജിസ്ട്രാർ ശേഷാദ്രിപിള്ളയച്ചട്ടൻ!

ഒരു നല്ല ഗൃഹസദസ്സു്. ഇവരെന്തൊന്നാണാവോ സംസാരിച്ചു രസിക്കുന്നതു്. ഒന്നുമറഞ്ഞുനിന്നു കേൾക്കാം.

സി-വി—: കേട്ടോ! കുഞ്ചുപിള്ള! എനിക്കു് ഇവന്റെ അടുത്തു്, നമ്മുടെ ശേഖരന്റെ അടുത്ത, വളരെ ദേഷ്യം തോന്നി. ആരാണോ പറഞ്ഞിട്ടില്ല.

ചലച്ചിത്തം ചലദ്വിത്തം, ചലജ്ജീവനയൌവനം
ചലാചലമിദം സർവ്വം കീർത്തിര്യസ്യ സജീവതി.

എന്നു്. ഞാൻ പണക്കാരനായിരുന്നില്ല. തനിക്കറിയാമല്ലൊ. പക്ഷെ എല്ലാം ആ പൊന്നുതമ്പുരാന്റെ കൃപകൊണ്ടു് നിത്യം കാലം കഴിച്ചു എങ്കിലും എന്റെ ജീവചരിത്രം ഒന്നെഴുതി പിള്ളേർക്കു് വായിക്കാൻ കൊടുപ്പിക്കേണ്ടതു് ആരുടെ കടമ? അന്നു നമ്മുടെ ദിവാൻബഹദൂരിനെ ഞാൻ വളരെ അസൂയപ്പെട്ടിട്ടുണ്ടു്. അദ്ദേഹത്തിന്റെ മക്കളെല്ലാം മിടുമിടുക്കന്മാർ. എന്റെ മകൻ ഒരു കഴുതയും, കാശിനു് കൊള്ളാത്തവനും, എന്നു്; പക്ഷെ കാര്യം രണ്ടും ശരിതന്നെ. ഞാൻ ഇങ്ങോട്ടു പോന്നിട്ടും വളരെക്കാലം കഴിഞ്ഞു. ഒരു ജീവചരിത്രം എഴുതാൻ ആരുമില്ലാതെ വന്നല്ലോ എന്നു ഞാൻ കുണ്ഠിതപ്പെട്ടു

കുഞ്ചു:- അവിടുത്തേയ്ക്കു് അതു വരാവുന്നതല്ല. ഞങ്ങൾ ഒളിച്ചും പതുങ്ങിയും അവിടെ സഞ്ചരിച്ചിരുന്ന കാലത്തു് അവിടെ നിത്യാരാധിച്ചിരുന്ന സാഹിത്യവീരന്മാർ ഇന്നും മുട്ടപോലെ ജീവിച്ചിരിക്കുന്നു. അതൊന്നെങ്കിലും

തോന്നിയോ, ഒരു ജീവചരിത്രം പ്രസിദ്ധപ്പെടുത്തേണ്ടതു് അവന്റെ കടമയാണെന്നു്! എന്തൊരു നന്ദികെട്ട ലോകം.

സി-വി:—അങ്ങിനെ പറയാതെ. കെ. ആർ. ഉണ്ടു്. അയാൾക്കെന്നെ വലിയ കാര്യമാണു്. അയാൾക്കു് ഒരു വിചാരമുണ്ടു്. എന്തെങ്കിലുംപറഞ്ഞു് അതു പോരാതെ വന്നുകിലോ എന്നു്. പിന്നെ സി. എസ്സ്. അയാൾക്കു് അതിനൊന്നും നേരമില്ല. ആവശ്യവുമില്ലെന്നു വയ്ക്കു്. മേനവൻ ഉദ്യോഗസ്ഥൻ. ഈ നമ്മുടെ ഉദ്യോഗസ്ഥന്മാർക്കു് ഒരു വിചാരമുണ്ടു് തിരുവിതാംകൂറിന്റെ ഭാരം അവരുടെ തലയിലാണെന്നു്. വെറുതെ തലകാണിച്ചു് ഭാരംചുമക്കുന്ന മട്ടിൽ കഴുത്തുവീർപ്പിച്ചു് പെൻഷ്യൻവരെ കഴിയും. അന്നു്, "ഇതാ തിരുവിതാംകൂർ വീഴാൻ പോകുന്നു. കരേറാളിൻ" എന്നു പറഞ്ഞു് തല പുറകോട്ടുവലിക്കുമ്പോൾ, കണ്ടതെന്തൊന്നു്? അതുവരെ ഭരിച്ചതു വെറുതെ! രാജ്യത്തിനു് അണുകിടപോലും ചലനമില്ലെന്നു്. ഭാവനകൊണ്ടു വീർത്തുപോയകണ്ണും പഴയപടി സ്വാധീനമാകുമ്പോൾ ജീവൽശക്തികൾ നശിച്ചിരിക്കുന്ന പരമാർത്ഥം ആദ്യമായി അറിയും. പിന്നെ നമ്മുടെ ശങ്കരപ്പിള്ള കഥയില്ലാത്തയാൾ

കുഞ്ചു:—പിഷാരടി?

സി-വി:—ഓ, പാരം ഒരു നല്ല ശാസ്ത്രജ്ഞനും സഹൃദയനും സംഗീതരസികനുമാണയാൾ. പക്ഷെ കുടത്തിലെ വിളക്കു്. ഇന്നത്തെ ലോകത്തു് പിള്ളരുടെ മുൻപിൽ അവരെല്ലാം പുറപ്പെടാൻ അറയ്ക്കും. അതാണു് പരമാർത്ഥം.

(കുഞ്ചുപിള്ള ഈ. വി യെ ഒന്നുനോക്കി. ഈ. വി. കണ്ഠീരവന്റെ പല്ലിന്റെ അഴകു് ഒന്നുകാട്ടി.)

കുഞ്ചു:—നമ്മുടെ ഈ. വി. അതു സാധിക്കുമായിരുന്നു- പക്ഷെ.

സി-വി:—അതെ. അതെ എനിക്കാവിചാരം ഇല്ലാതിരുന്നില്ല.

ഇനിപ്പറയാമല്ലോ. ഇവനെ അവിടെ കരുക്കിയപ്പോൾ എന്റെ പ്രഥമവിചാരം ഇതായിരുന്നു. പക്ഷെ അവൻ മുട്ടറയ്ക്കുംമുൻപു് പടരാൻതുടങ്ങി. അവന്റെ കുറ്റമല്ല. നമ്മുടെ നാട്ടിൽ അരക്കിറുക്കന്മാരെ മുഴുകിറുക്കന്മാരാക്കാൻ അനവധിപേരുണ്ടു്. ഒരുത്തൻ നാലുവാചകം തികച്ചെഴുതുമ്പോൾ അവനെ പൊക്കിക്കൊണ്ടു നടക്കും എന്തിനു് സ്വകാര്യലാഭത്തിനു്. ഈ-വി. നന്നായതും നശിച്ചതും പത്രക്കാരുടെ കയ്യിൽപ്പെട്ടാണു്. എങ്കിലും അവനു് എന്നെ വലിയ കാര്യമായിരുന്നു.

കുഞ്ചു:—അവിടന്നിങ്ങോട്ടു പോരുമ്പോൾ പലവിവരങ്ങളും ശേഖരപിള്ളച്ചേട്ടന്റെ കയ്യിലായി. അതുകൊണ്ടു് ഈ-വി.

സി-വി:—അതാണു് മറ്റൊരു നിർഭാഗ്യം ശേഖരനു് എന്നെ അടുത്തറിയാം. എന്നെപ്പറ്റി പലതും പറയാൻ അവനു കഴിയും. പക്ഷെ സാഹിത്യം എന്തെന്നു് അവന്റെ നായ്ക്കുപോലും അറിവില്ല ഞാൻ ഒന്നാംതരം രാജ്യതന്ത്രജ്ഞന്മാരുമായി നിത്യസമ്പർക്കം ചെയ്തിട്ടുണ്ടു്. നമ്മുടെ താണുപിള്ള, ജി-പി തുടങ്ങിയവരെ, നല്ല സമുദായസേവകന്മാരുമായി സഹപ്രവർത്തനം നടത്തിയിട്ടുണ്ടു്. സി. കെ. പി-യെ അറിയാമല്ലോ, ഈ രംഗങ്ങളിലൊന്നിലും എനിക്കു് അഭിമാനിക്കാൻ തക്ക ഒരുനേട്ടവും ഞാൻ അവകാശപ്പെടുന്നില്ല എന്റെ ഭാവനകൃതികൾ—അവതന്നെയാണു് എന്റെ ജീവിതയജ്ഞത്തിന്റെ സമാഹാരങ്ങൾ എന്നെ എന്റെ കൃതികളിൽ നിന്നുകാണാം,—അതുതെളിയിച്ചു കാട്ടിക്കൊടുക്കുന്നതിനു് ശേഖരനും, ഈ-വിയുംകൂടി സഹകരിച്ചു് പ്രവർത്തിച്ചെങ്കിൽ സാധിച്ചേനെ.

ഈ-വി:—എനിക്കതിനു വളരെ ആഗ്രഹമുണ്ടായിരുന്നു.

സി-വി:—എന്തുചെയ്യാം. ഞാൻ പറഞ്ഞല്ലോ. ശേഖരൻ ഒരു നിർഗ്ഗുണനായിപ്പോയി. അതു അവന്റെ കുറ്റമല്ല. ഇന്നു പല

രം ജീവചരിത്രമെഴുതുന്നതു് അവരുടെ പെരുമ വെളിപ്പെടുത്താനാണു്. അല്ലാതെ സ്മൃ പുരുഷന്റെ പ്രകാശനത്തിനല്ല. നമ്മുടെ അനന്തൻപിള്ളയ്ക്കുപോലും ഈ തരക്കേടു വന്നിട്ടുണ്ടു്. ആ സ്ഥിതിക്കു് ഈ-വി. എന്നെ വിഴുങ്ങിക്കളയുമെന്നു് ശേഖരൻ ഭ്രമിച്ചതിൽ എന്തത്ഭുതം. വയ്ക്കോലിൽ കിടന്ന നായയെപ്പോലെ അവൻ പണിപ്പെട്ടു. ഈ-വിയിൽനിന്നും എല്ലാസംഗതികളും മറച്ചുവച്ചു. വല്ലതും ചോർന്നു ഈ-വിക്കു് കിട്ടിയതു് പത്രക്കാരെ പ്രീതിപ്പെടുത്താൻ പലരൂപത്തിലും അവനും, സ്വന്തമാക്കിയും അല്ലാതെയും വച്ചുതാങ്ങി, ഇതാണു് പരമാർത്ഥം.

കുഞ്ഞു:—ഒടുവിൽ ആ മഹാഭാഗ്യമോ വിഡ്ഢിത്തമോ എന്തായാലും എന്റെ പരമേശ്വരനാണു് കിട്ടിയതു്.

സ-വി:—അതെ. അതാണു് ഞാൻ പറയാൻ തുടങ്ങിയതു്. ഇവന്റെയടുത്തുള്ള കുണ്ഠിതം ഏതാണ്ടു് നീങ്ങിയതു് ഇപ്പോഴാണു്. പരമേശ്വരൻനായർക്കെങ്കിലും അതുതോന്നിയല്ലോ.

ശേഖ:—ഞാൻ-ഞാൻ-വളരെ പാടുപെട്ടു. അന്നത്തെ പലരേയുംകണ്ടു്, അച്ഛനെപ്പററി അവർക്കറിയാവുന്ന വിവരങ്ങൾ എഴുതിമേടിച്ചു. അപ്പോഴേക്കു് ഈ-വി ഇങ്ങുവന്നു. പലരേയും സമീപിച്ചു. എന്നിട്ടു് ആരും ആ ജോലി ഏററില്ല. ഒടുവിലാണു് പരമേശ്വരൻനായർ വന്നതും ഏററതും എല്ലാം. ഉടനെ ഞാനും ഇതുപേക്ഷിച്ചു. അല്ലെങ്കിൽ അയാൾക്കു് ഒരു സഹായമാകുമായിരുന്നു.

കുഞ്ഞു:—എനിക്കതിൽ കുണ്ഠിതം ഇല്ലാതില്ല. അവിടുത്തെപ്പററി പരമേശ്വരൻ എഴുതിയിരിക്കുന്നതിനെ അസ്പദമാക്കിയാണല്ലോ അനന്തര പരമ്പര അവിടുത്തെ അളക്കുന്നതു്.

സി.വി:—ഞാൻ ഇങ്ങോട്ടുപോരുന്ന ഘട്ടത്തിൽ ആ കൊച്ചുപയ്യനു് കോണകം ഉടുത്തുകളിയ്ക്കുന്ന പ്രായംകാണും. അവനെങ്ങിനെയാണു് ഞാൻ ജീവിച്ച അക്കാലത്തെ തിരുവനന്തപുരത്തെ അന്തരീക്ഷത്തിന്റെ തൈക്ഷ്ണ്യം അറിയുന്നതു്. ശേഖരൻ ആരെയെല്ലാമോ തെരക്കി, അടിച്ചുതന്നുവേണ്ടി കരുത്ത അയാൾ പലരും എന്നെപ്പററി എന്തെല്ലാമോ കുത്തിക്കുറിച്ചു് ഇവനെ ഏൽപ്പിച്ചു. അതുകാററും വെയിലുംകൊള്ളാതെ സൂക്ഷിച്ചു് അവസാനകാലത്തു് അവൻ ഈ കൊച്ചനു കൊടുത്തു. പഴമകൊണ്ടു് പ്രമാണങ്ങളായിത്തീർന്ന ഈ റിക്കാർഡുകളെ അയാൾ കുട്ടിയിറക്കി മഹാഭാരതംപോലെ എഴുതിവിട്ടു. അതിനു അയാളെ പ്രശംസിക്കയല്ലേ വേണ്ടതു്.

കുഞ്ഞു:—ശരിയാണു്. അവിടുന്നു സൂചിപ്പിച്ചതുപോലെ അവിടുത്തെ കൃതികൾ നല്ലതുപോലെ പഠിച്ചിട്ടു് അവനു് കൂടുതൽ അനുഭവം നേടാമായിരുന്നു.

സി-വി:—കുഞ്ഞുപിള്ളേ! നിങ്ങൾ എന്തറിഞ്ഞു! ഈ ചെറുപ്പക്കാരെല്ലാം നാം വിചാരിക്കുന്നതുപോലെയല്ല. ഇന്നു വിശേഷിച്ചു് ഈ പരമേശ്വരൻപിള്ള ഒരു നല്ലമനുഷ്യവൈദ്യനായിത്തീർന്നിട്ടുണ്ടു്. നമ്മുടെ പി. കെയുടെ ജീവചരിത്രം അയാൾ എഴുതിയെന്നു പി. കെ എന്നോടുപറഞ്ഞു. അതുപോലെ ഗ്രന്ഥകാരന്മാർ. കഴുത്തുറയ്ക്കാത്ത ചെറുപ്പക്കാരന്റെ പിഞ്ചുതലയിൽ പ്രശംസകൾവന്നു മറിഞ്ഞാൽ അവനെന്തുചെയ്യും. അതുകൊണ്ടു് അയാളുടെ കുററമല്ല. കുററവും കുറവുകളും പറയാൻ പുറപ്പെടുന്നവനെ അയാൾ ചെറുക്കും. ഹിംസിക്കാൻ കൂട്ടരെ ഉണ്ടാക്കും. യുദ്ധംചെയ്യും. ഈ യുദ്ധത്തിൽപെട്ടു ഞാൻ വലഞ്ഞുപോകും. ഇതാണു ഫലം.

കുഞ്ഞു:—ശരിയാണു്. വാദപ്രതിവാദങ്ങളിൽ ജയത്തിനുവേണ്ടി ഏതു സാഹസങ്ങളും ചെയ്യും. അവിടത്തെ അഭിപ്രായമെന്താണു്.

സി-വി:—അതാ. എന്റെ കൃതികളെ ശരിയ്ക്കു പഠിച്ചവരാരെങ്കിലും അവയെപ്പററി എഴുതിയാൽക്കൊള്ളാമെന്നുണ്ടു്. പരമേശ്വരൻനായർ കടിച്ചാൽപൊട്ടാത്ത പലതും

അതിലുണ്ടു്. അയാൾ ചെയ്തിട്ടുള്ളതോളം ഉപകാരത്തിനു ഞാൻ കൃതജ്ഞനാണു്.

കുഞ്ഞു:—മുക്തിനു്........

എന്തെന്നില്ലാത്ത ഒരു സിംഹനാദം പൊടുന്നനവേ അ ഉദ്യാനത്തിൽ മാറ്റൊലിക്കൊണ്ടു ഒരു ഭയങ്കരച്ചുഴലി ചുററിയടിച്ചു കല്പവൃക്ഷത്തിന്റെ ശിഖരങ്ങൾ ഇടിനാദത്തോടെ നിലം പതിച്ചു. ദേവലോകം അറിഞ്ഞിട്ടില്ലാത്ത ദീനാലാപങ്ങൾ എങ്ങും പ്രതിധ്വനിച്ചു തലമുടി അഴിച്ചിട്ടും, കണ്ണുനീർ വർഷിച്ചും ഹാഹാനിനദങ്ങൾ പുറപ്പെടുവിച്ചും ഝൽഝരിക്കൊണ്ടുന്ന അപ്സരോലോകത്തെ ലക്ഷ്യമാക്കി ദേവകളാകെ പരിദേവനം തുടങ്ങി. 'മഹാത്മജി ഒരു മനുഷ്യകീടത്തിന്റെ ദുഷിച്ച ചിന്തകൾക്കിരയായി' എന്നുള്ള ദീനാലാപം നന്ദനാരാമത്തിലെ എല്ലാം മുൻപുപരൊ പ്രശാന്തമായിരുന്ന അന്തരീക്ഷത്തിൽ അലച്ചുകയറി. എല്ലാവരും പെട്ടെന്നു് എഴുന്നേറ്റു് മുകുളീകൃതപാണികളായി.

ഞാൻ ബോധരഹിതനായി നിലംപതിച്ചു. അതെ കടയ്ക്കൽ സ്കൂളിന്റെ ഒരു കോണിൽ ഒരു ബെഞ്ചിൽ കിടന്നുറങ്ങിയ ഞാൻ നിലംപതിച്ചു. എന്തൊരു സ്വപ്നം!

---

# കന്നടഭാഷയിലെ ശാസ്ത്രകാരന്മാർ.

(ചെന്നിത്തല, കെ. കൃഷ്ണയ്യർ.)

കന്നടഗ്രന്ഥകാരന്മാർ പുരാതനകാലംമുതല്ക്കുതന്നെ വ്യാകരണം, ഛന്ദശ്ശാസ്ത്രം, ശബ്ദകോശം, അലങ്കാരം ഇവയിൽ സർവ്വംകഷമായ വൈദുഷ്യം സമ്പാദിക്കുകയും ഏതദ്വിഷയങ്ങളെ അധികരിച്ച് അനേകം വിശിഷ്ടകൃതികൾ കന്നടത്തിലും സംസ്കൃതത്തിലും വിരചിക്കുകയും ചെയ്തിട്ടുണ്ട്. ഇവരിൽ അധികംപേരും ജൈനമതാനുസാരികളായിരുന്നു. പ്രമുഖന്മാരായ ചില കന്നടശാസ്ത്രകാരന്മാരെയും, അവർ നിർമ്മിച്ചിട്ടുള്ള കൃതികളെയുംപററി ചില വിവരങ്ങൾ ചുവടെ ചേർക്കുന്നു

ക്രി. പി. 600-ൽ ദേവനന്ദി പൂജ്യപാദൻ എന്ന പണ്ഡിതാഗ്രണി ജൈനേന്ദ്രം എന്നൊരു സംസ്കൃതവ്യാകരണഗ്രന്ഥം നിർമ്മിച്ചു. സംസ്കൃതഭാഷയിലെ സുപ്രസിദ്ധങ്ങളായ എട്ടു വ്യാകരണഗ്രന്ഥങ്ങളിൽ ഒന്നായി പ്രസ്തുതഗ്രന്ഥം ഗണിക്കപ്പെട്ടുവരുന്നു. ദേവനന്ദിപൂജ്യപാദന്റെ അപരനാമമായ ജൈനേന്ദ്രൻ എന്ന പദത്തിൽ നിന്നായിരിക്കണം ഗ്രന്ഥസംജ്ഞയുടെ ഉൽപത്തി. ജൈനേന്ദ്രത്തിനു് അനേകശേഷവ്യാകരണം എന്നുകൂടി പേരുണ്ട്. പൂജ്യപാദനു പേരും പെരുമയും സിദ്ധിച്ചതു് ഈ വ്യാകരണംമൂലമാണു്.

ക്രി. പി. 850-ൽ കവിരാജമാർഗ്ഗം എന്ന അലങ്കാരഗ്രന്ഥം പ്രകാശിതമായി. ദണ്ഡിയുടെ കാവ്യാദർശത്തെ ഉപജീവിച്ച് എഴുതീട്ടുള്ളതാകുന്നു ഈ പ്രൗഢകൃതി. രാഷ്ട്രകൂടരാജാവായ നൃപതുംഗനാണു് ഇതിന്റെ പ്രണേതാവെന്നു ചിലർ അഭിപ്രായപ്പെടുന്നു; അതിനാൽ, നൃപതുംഗകവിരാജമാർഗ്ഗമെന്നും ഈ അലങ്കാരഗ്രന്ഥത്തെ വ്യവഹരിക്കാറുണ്ട്. എന്നാൽ പരമാർത്ഥത്തിൽ ഇതിന്റെ കർത്താവു നൃപതുംഗന്റെ സദസ്യനായിരുന്ന ശ്രീവിജയൻ എന്ന വിദ്വൽപ്രവേകനാണെന്നാകുന്നു പ്രാമാണികമതം.

ക്രി. പി. 990-ൽ നാഗവർമ്മൻ പ്രഥമൻ, ഛന്ദോംബുധി "എന്നൊരു ഛന്ദശ്ശാസ്ത്രഗ്രന്ഥം പ്രണയനം ചെയ്തു. കർണ്ണാടകവൃത്തശാസ്ത്രത്തെ സംബന്ധിച്ചിടത്തോളം ഇതു് ഒരു പ്രമാണഗ്രന്ഥമാകുന്നു. പിംഗളന്റെ സംസ്കൃതഭാഷയിലുള്ള "ഛന്ദശ്ശാസ്ത്രം" എന്ന കൃതിയെ ആസ്പദമാക്കിയാണു് ഇതു് എഴുതീട്ടുള്ളതു്. ഓരോ വൃത്തത്തിന്റെയും ലക്ഷണനിർവ്വചനം ചെയ്യുന്ന പദ്യം അതേ വൃത്തത്തിൽത്തന്നെ ഗ്രഥിക്കപ്പെട്ടിരിക്കുന്നു. ഡാക്ടർ കിററലാണു് ഇതിനെ പ്രകാശനം ചെയ്തതു്. പല കൃതികളിൽ നിന്നു് ഉദാഹരണങ്ങൾ കൂടുതലായി അദ്ദേഹം ഉദ്ധരിച്ചിട്ടുണ്ട്. ഷട്പദി മുതലായ വൃത്തങ്ങളുടെ ഒരു വിവരണവും കിററലിന്റെ പ്രസിദ്ധീകരണത്തിൽ കാണാം.

ക്രി. പി. 12-ാം ശതകത്തിൽ (1145) നാഗവർമ്മൻ ദ്വിതീയൻ ഒന്നാംകിടയിലുള്ള രണ്ടു സാഹിത്യശാസ്ത്രഗ്രന്ഥങ്ങൾ രചിച്ചു. ഒന്നു കർണ്ണാടകപദ്യങ്ങളായിട്ടും മറേറതു സംസ്കൃതസൂത്രങ്ങളായിട്ടും നിബന്ധിക്കപ്പെട്ടിരിക്കുന്നു. ശാസ്ത്രീയരീതിയിൽ പ്രണീതങ്ങളും ഏററവും പ്രാചീനങ്ങളുമായ രണ്ടു ശാസ്ത്രഗ്രന്ഥങ്ങളാണു് ഇവ. ആദ്യത്തേതിനു കാവ്യാലോകനമെന്നു പറയും. കാവ്യാലോകനം സാമാന്യം വലിയ ഒരു ഗ്രന്ഥമാണു്. ഇതിന്റെ പ്രഥമഭാഗത്തിനു ശബ്ദസ്മൃതി എന്നാകുന്നു പേരു്. പദ്യസാഹിത്യപരമായി കാവ്യാലോകനത്തേക്കാൾ സമഗ്രവും സവിസ്തരവുമായ ഒരു കൃതി കന്നടഭാഷയിലില്ലെന്നു തന്നെ പറയാം. വ്യാകരണനിയമങ്ങൾ, കാവ്യഗുണദോഷങ്ങൾ, രീതി, കാവ്യലക്ഷണങ്ങൾ ഇവയെപ്പററി തുടർച്ചയായി ഓരോ അദ്ധ്യായത്തിലും പ്രതിപാദിച്ചിരിക്കുന്നു. ഗ്രന്ഥകാരന്റെ സ്വന്തമായുള്ളവ കൂടാതെ പൂർവ്വകവികളുടെ കൃതിക

ളിൽനിന്ന ഉദ്ധരിച്ചിട്ടുള്ള ധാരാളം ഉദാഹരണങ്ങൾ ഇതിൽ കാണാം.

കൎണ്ണാടകഭാഷാഭൂഷണമാണ നാഗവൎമ്മന്റെ ദ്വിതീയ കൃതി. ഇതിൽ 260 സൂത്രങ്ങളും ഓരോ സൂത്രത്തിനും സംസ്കൃതത്തിൽ വൃത്തിയുമുണ്ട്. നാഗവൎമ്മൻ ദ്വിതീയൻ വസ്തുകോശം എന്ന പേരിൽ ഒരു സംസ്കൃത ശബ്ദകോശംകൂടി നിൎമ്മിച്ചിട്ടുള്ളതായി കാണുന്നു. കന്നടഭാഷയിൽ ഈ വിഷയത്തിൽ ഇദംപ്രഥമമായ ഒരു നിബന്ധമാണ് ഇതു്. പ്രമാണഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ അമരകോശം ഇതിൽ ഉദ്ധൃതമായിരിക്കുന്നു.

അടുത്ത ശതാബ്ദത്തിൽ (1260) കേശിരാജൻ "ശബ്ദമണിദൎപ്പണം" എന്നൊരു വ്യാകരണഗ്രന്ഥം രചിച്ചു. പ്രാചീന കൎണ്ണാടകഭാഷയെ സംബന്ധിച്ചിടത്തോളം അദ്യാപി ഇതിനെ ഒരു പ്രമാണഗ്രന്ഥമായി പരിഗണിച്ചുവരുന്നു. ഇതിനു ഗ്രന്ഥകാരൻ തന്നെ ഗദ്യത്തിൽ ഒരു വൃത്തി എഴുതീട്ടുണ്ട്. ഡാക്ടർ കിററലാണ് പ്രസ്തുത കൃതിയെ പ്രസാധനം ചെയ്തതു്. ശബ്ദമണിദൎപ്പണത്തെപ്പററി ഡാക്ടർ ബർണൽ ഈ പ്രകാരം പ്രസ്താവിച്ചിരിക്കുന്നു:—"നിപുണമായ ഗവേഷണം നടത്തുകയും പ്രശസ്തന്മാരായ ഗ്രന്ഥകാരന്മാരുടെ പ്രയോഗങ്ങൾ സൂക്ഷ്മമായി ഗ്രഹിക്കുകയും ചെയ്തതിനുശേഷമാണ കേശിരാജൻ ഈ കൃതി നിൎമ്മിച്ചിട്ടുള്ളതു്; അതിനാൽ, വെറും പാണ്ഡിത്യപ്രദ്യോതകങ്ങളായ വിതണ്ഡാവാദങ്ങൾകൊണ്ട് ഉപബൃംഹിതങ്ങളായ ചില തമിഴ്വ്യാകരണങ്ങളേയും ദ്രൈമിഡവ്യാകരണങ്ങളേയും അപേക്ഷിച്ചു ഇതിനു വൈശിഷ്ട്യം കൂടും." മി: ലൂയിറൈസ് അഭിപ്രായപ്പെട്ടിരിക്കുന്നതുപോലെ ഈ പ്രശംസ, 1875-ൽ അപ്രകാശിതങ്ങളായിരുന്ന മററു കന്നട വ്യാകരണഗ്രന്ഥങ്ങളും അൎഹിക്കുന്നതാണ്. പൂൎവ്വസൂരികളുടെ കൃതികളിൽ നിന്ന് ഇത്ര വളരെ ഉദാഹരണങ്ങൾ ഉദ്ധരിച്ചിട്ടുള്ള വാങ്മയങ്ങൾ ഇതരഭാഷകളിലുണ്ടെന്നു തോന്നുന്നില്ല.

ക്രി. പി. 1604 ൽ ഭട്ടാകളങ്കദേവന്റെ കന്നടശബ്ദാനുശാസനം എന്ന വ്യാകരണഗ്രന്ഥം പ്രസിദ്ധീകൃതമായി. ഇതിൽ 592 സംസ്കൃതസൂത്രങ്ങൾ അടങ്ങിയിരിക്കുന്നു. അവയ്ക്കു സംസ്കൃതഭാഷയിൽത്തന്നെ ഒരു വൃത്തിയും വ്യാഖ്യയുമുണ്ട്. തന്റെ പൂൎവ്വഗാമികളെപ്പോലെ ഭട്ടാകളങ്കദേവനും പൂൎവ്വസാഹിത്യകാരന്മാരുടെ കൃതികളിൽനിന്ന് ഒട്ടു വളരെ ദൃഷ്ടാന്തങ്ങൾ എടുത്തു ചേൎത്തിരിക്കുന്നു.

ശബ്ദശാസ്ത്രം, ഛന്ദശ്ശാസ്ത്രം, അലങ്കാരം, ശബ്ദാനുശാസനം എന്നിവയെ അധികരിച്ച് വേറെയും അനേകം അനഘകൃതികൾ കന്നടഭാഷയിലുണ്ട്. ഉദയാദിത്യന്റെ ഉദയാദിത്യാലങ്കാരം, മാധവന്റെ മാധവാലങ്കാരം, ഈശ്വരകവിയുടെ കവിജിഹ്വാബന്ധനം, അഭിനവവാദി വിദ്യാനന്ദന്റെ കാവ്യസാരം, സാൾവന്റെ രസരത്നാകരം, ദേവോത്തമന്റെ നാനാൎത്ഥരത്നാകരം, തിമ്മന്റെ നവരസാലങ്കാരം, സൂരന്റെ കവികണ്ഠഹാരം, തിരുമലഅയ്യങ്കാരുടെ അപ്രതിമവീരചരിത്രം ഇവയാണ് അവയിൽ പ്രധാനങ്ങൾ.

ശാസ്ത്രപംക്തി.

# കേരവൃക്ഷങ്ങളെ ബാധിക്കുന്ന "കൊലരോഗം"

(കരോട്ടു കെ. ജനാർദ്ദനൻ ബി. എസ്സ്. സി. കരുനാഗപ്പള്ളി)

കേരവൃക്ഷം—നമ്മുടെ കല്പവൃക്ഷം—മലബാറിൽ പടിഞ്ഞാറൻതീരപ്രദേശങ്ങളിലാണു് കൂടുതലായി കാണാറുള്ളതു്. എങ്കിലും മലബാറിൽ എല്ലാ ഭാഗങ്ങളിലും ഈ കൃഷി അഭിവൃദ്ധിപ്പെട്ടുകൊണ്ടുതന്നെയിരിക്കുന്നു. തന്മൂലം ജനസംഖ്യയുടെ ഭൂരിപക്ഷത്തിന്റെയും ഉൽകർഷം, ഇതിന്റെ ഉല്പന്നത്തെ ആശ്രയിച്ചിരിക്കുന്നു. പ്രസ്തുത തെങ്ങുകളെ ബാധിക്കുന്ന രോഗം, നാട്ടിന്റെ നാനാഭാഗങ്ങൾക്കും ഹാനികാരകമാകുന്നു. മലബാർ, ക്യാനറാ, മൈസൂർ—എന്നീ രാജ്യങ്ങളുടെ മിക്ക ഭാഗങ്ങളിലും കമുകുവൃക്ഷങ്ങൾ, പല നൂററാണ്ടുകളായി 'കൊലരോഗരാക്ഷസന്റെ' ആക്രമണപരിധിയിലുൾപ്പെട്ടിരിക്കയാണു്. തൽഫലമായി ഇതിന്റെ കായ് (പാക്കു്) പാകമാകുന്നതിനു മുൻപുതന്നെ കുലകളിൽനിന്നും അടൎന്നു നിലംപതിക്കുന്നു. ഈ കമുകുരോഗത്തിന്റെ പല, ലക്ഷണങ്ങളും ഇന്നു തെങ്ങുകളിൽ പ്രത്യക്ഷീഭവിച്ചുകാണുന്നു. ഈ രണ്ടിനം വൃക്ഷങ്ങളിലുമുള്ള രോഗങ്ങളുടെ സാദൃശ്യംമൂലം കൎഷകർ,—'കൊലരോഗ'മെന്നു് കേരവൃക്ഷത്തെ സംബന്ധിച്ച രോഗത്തെയും നാമകരണം ചെയ്തു

'കൊലരോഗം'—ഇദംപ്രഥമമായി 1922-ലെ ഗംഭീരമായ തെക്കുപടിഞ്ഞാറൻകാററിനു ശേഷം കൊച്ചിയിലാണു പ്രത്യക്ഷപ്പെട്ടതു്. കൊച്ചിയുടെ തീരപ്രദേശത്തു് തെങ്ങും കമുകും സമ്മിശ്രമായി വളരുന്ന വിസ്തൃതമായ ഒരു തോപ്പുണ്ടു്. അവിടെ പിഞ്ചും സാമാന്യം പാകമായതുമായ തേങ്ങകൾ പൊഴിഞ്ഞു കാണപ്പെട്ടു. 1923-ആഗസ്റ്റിലെ ഭീമമായ കാലവൎഷത്തിനുശേഷം, പൊന്നാനി, വള്ളുവനാട്ടു്—ഈ താലൂക്കുകളിലെ കാപൊഴിച്ചിലിനെ സംബന്ധിച്ച റിപ്പോർട്ടുകൾ നിണ്ണയാതീതങ്ങളാണു്. അന്നു് കമുകുകളിലും ഈ രോഗം വല്ലുതായി പടൎന്നുപിടിക്കപ്പെട്ടു. ക്രമേണ മിക്കവാറും എല്ലാ തോപ്പുകളിലും ഈ രോഗം പ്രചരിച്ചിരുന്നു. ഈ ഫലംപൊഴിച്ചിൽ 'Phytophthora Omnivora'—എന്ന ഒരുതരം 'ഹരിതരഹിതപരാശ്രയസസ്യം' (fungus) മൂലമാണുളവാകുന്നതു്. വളരെ പിഞ്ചുകാലംമുതൽക്കേ കാപൊഴിയാനാരംഭിക്കും. ജൂലായ്, ആഗസ്റ്റ് എന്നീ മാസങ്ങളിലെ മഴയ്ക്കുശേഷം, കാപൊഴിയുന്ന ക്രമം അല്പം വൎദ്ധിക്കുന്നു. താഴെവീഴുന്ന കായ്കളെ പരിശോധിക്കുന്നപക്ഷം—രോഗബാധിതമായ ഭാഗങ്ങൾ ഇരുണ്ടോ, തവിട്ടുനിറമായോ കാണപ്പെടുന്നു. അവ മിക്കവാറും,—തേങ്ങയുടെ ചുവട്ടിനടുത്തിരിക്കും. പ്രസ്തുത കായ്ഫലങ്ങൾ വാടിയിരിക്കും. ഇരുണ്ട ഭാഗങ്ങളിൽ ഈ സസ്യത്തെ പററുന്ന ചെറുവേരുകൾ (mycelia) പ്രചരിക്കുന്നതായി കാണാം. ഇതിന്റെ പരമ്പരാഗതമായ വൎദ്ധനവു് 'spores'—എന്ന പൂമ്പൊടിസമാനമായ ധൂളികൾകൊണ്ടാണു്. രോഗംമൂലം താഴെവീഴുന്ന കായ്കളുടെ തൊണ്ടു്,—മാർദ്ദവമാകുന്നു. അതിനുള്ളിലുള്ള വെളുത്ത പരിപ്പു് കട്ടികൂടിയും ദുർഗന്ധം വമിപ്പിക്കത്തക്കവണ്ണം ചീഞ്ഞഴുകിയും രൂപാന്തരപ്പെടുന്നു. പരിപ്പിനെ ഒരു ഭൂതക്കണ്ണാടിയുടെ സഹായത്താൽ പരിശോധിക്കുന്നപക്ഷം സസ്യത്തിന്റെ വെളുത്ത ലോലമായ വേരുകൾ പടൎന്നു വ്യാപിച്ചിരിക്കുന്നതായി കാണപ്പെടും. ഈ പരിപ്പിന്റെ പാളെട്ടുക്കാറതായാൽ—മാംസിരു മഞ്ഞനിറമുള്ളതാ

യും ദുർഗന്ധമലീമസമായും പ്രത്യക്ഷീഭവിക്കുന്നു. എന്നാൽ ഒരു നല്ല തേങ്ങയുടെ പരിപ്പിൻെറ പാലിനു് നല്ല വെള്ളനിറവും ആകർഷണീയമായ ഒരു ഗന്ധവുമാണുള്ളതു്. സകലതിൻെറയും അവസ്ഥ ഇതുതന്നെ—രോഗബാധിതമാകുമ്പോഴേക്കും അവജ്ഞയും അവഹേളനവും അന്യരിൽ വളർത്തത്തക്കവണ്ണം വ്യതിചരിക്കുന്നു. അതൊരു ലോകനിയമമാണു്.

ചില തെങ്ങുകളിൽ, കായ്കളുടെ ഞെട്ടിപ്പിനേയും, കുലകളേയും ചെറിയവേരുകൾ ആക്രമിക്കുന്നു. അവക്കു് തേങ്ങയിൽനിന്നും മററു പോഷകസാധനങ്ങൾ വലിച്ചെടുക്കത്തക്കവണ്ണം, അറകളിലേക്കു പ്രവേശിക്കുന്ന ചെറിയ ചെറിയ തൊമ്പുകളുണ്ടു് (Haustoria)

കോയമ്പത്തൂരിൽ പലപല ഗവേഷണങ്ങളും നടത്തുകയുണ്ടായി. ഈ സസ്യജാലത്തെ ഉപയോഗിച്ചു കായ്കളിലും കുലകളിലും മരുന്നു കുത്തിവച്ചു (Inoculation) ആ കുലകളെ തണുത്ത അറകളിൽ കെട്ടിത്തൂക്കി നിറുത്തി. കൂടാതെ വൃക്ഷങ്ങളിൽ സ്ഥിതിചെയ്യുന്ന കുലകളിലും മരുന്നു പ്രയോഗിച്ചു. തൽഫലമായി തണുത്ത അന്തരീക്ഷത്തിൽ ഈ രോഗം അത്യുഗ്രമായി പടരുന്നതായി അനുഭവപ്പെട്ടു. മരുന്നു കുത്തിവച്ചഭാഗങ്ങളിൽ അഞ്ചാറുദിവസത്തിനകം മഞ്ഞപ്പാടുകൾ ദൃശ്യവശഗതരായി. ക്രമേണ ഈ പാടുകൾ വിസ്തീർണ്ണമാകുകയും കായ്കളുടെ ചുവട്ടു മുഴുവനും വ്യാപരിക്കുകയുംചെയ്തു. സസ്യത്തിൻെറ വെളുത്ത വേരുകൾ തെങ്ങിൻമുകളിലൂടെ പടരുന്നതും കാണാകും. ആ തൊണ്ടു് ക്രമേണ ചീയുവാൻ തുടങ്ങുന്നു. തൊണ്ടു് മുറിച്ചു നോക്കുന്നപക്ഷം—നിരവധി 'Stores'—ൻെറ കേന്ദ്രസ്ഥലമായി ഭവിക്കുന്നു. പിഞ്ചുകായ്കളെ പ്രസ്നപ്പെടുത്താതെതന്നെ രോഗത്തിന്നിരയാക്കുന്നു.

ഏററവും തണുത്ത ഒരു പരിതഃസ്ഥിതി ഏററവും സൗകര്യപ്രദമായിട്ടാണു് ഈ രോഗം തെളിയിക്കുന്നതു്. മുറിവേല്പിച്ചശേഷം മരുന്നു കുത്തിവയ്ക്കപ്പെട്ട പിഞ്ചു കായ്കൾ വളരെ പരിമിതമായേ നിറഭേദമുള്ള അടയാളങ്ങൾ കാണിക്കാറുള്ളു.

## നിവാരണമാർഗ്ഗങ്ങൾ.

ഒരു ലിററർ ശുദ്ധജലത്തിൽ, ഒരു ഗ്രാം മെർക്കറിക്ലോറൈഡ് എന്ന തോതിൽ—ഒരു ദ്രാവകം പാകപ്പെടുത്തി, ഒരു സ്പ്രേപമ്പു (Spray pump) ഉപയോഗിച്ചു് തെങ്ങിൻകുലകളിലും കായ്കളിലും വീഴുന്നപക്ഷം രോഗം ശമിക്കുന്നതാണു്.

ബോർഡോക്സ് കൂട്ടു് (Bordeaux mixture) പ്രയോഗിക്കുന്നതായലും—കൊലരോഗത്തെ നിർമ്മാർജ്ജനം ചെയ്യുവുന്നതാണു്.

സ്പ്രേ (Spray) ഉപയോഗിക്കുന്നതിനു മുൻപായി രോഗഗ്രസ്തമായ ചീഞ്ഞ കായ്കൾ, കുലകൾ, പൂക്കൾ ഇവ ചുട്ടുകളയേണ്ടതാണു്. ഈ മരുന്നു, മഴയ്ക്കുമുമ്പാണു് പ്രയോഗിക്കേണ്ടതു്. കൂടാതെ പല പ്രാവശ്യം തെളിഞ്ഞ അന്തരീക്ഷമുള്ള കാലങ്ങളിൽ ഇടവിട്ടിട്ടു് ചെയ്യുന്നതും അത്യന്താപേക്ഷിതമത്രെ. മുൻകാലങ്ങളിൽ ന്നൂറുതെങ്ങുകൾക്കു് സ്പ്രേചെയ്യുന്നതിനു് രണ്ടുകാൽ രൂപയും, കന്നിനു് അഞ്ചുപൈസയുമാണു് വേണ്ടിയിരുന്നതു്. അങ്ങിനെ ഒരു തേങ്ങയുടെ വിലകൊണ്ടു് ഒരു തെങ്ങുമുഴുവൻ രക്ഷനേടിപ്പോന്നു.

നമ്മുടെ കാർഷികാഭിവൃദ്ധിയെ ലാക്കാക്കി ഈ വിധം പലവിധരോഗങ്ങളെക്കുറിച്ചുള്ള ഗവേഷണങ്ങൾ നടത്തി നിവാരണമാർഗ്ഗങ്ങൾ കണ്ടുപിടിക്കേണ്ടതു് ഏററവും അത്യന്താപേക്ഷിതമത്രെ.

---

പദപ്പാവകാശം ലേഖകനു്.

# സ്ത്രീ.

(കെ. എൻ. കരുണാകരൻപിള്ള.)

"അടുക്കുന്തോറും അകലുകയും അകലുന്തോറും അടുക്കുകയും ചെയ്യുന്ന മായാരൂപിണി! അമൃതു് നിറഞ്ഞ വിഷം! ചിലപ്പോഴും മനുഷ്യനെ നരകത്തിന്റെ പാഴിരുൾത്തുറുങ്കിലേയ്ക്കും, ചിലപ്പോൾ സ്വർല്ലോകത്തിന്റെ മഹോജ്ജ്വലമണ്ഡലങ്ങളിലേയ്ക്കും നയിയ്ക്കാനുപകരിയ്ക്കുന്ന മഹാശക്തി! പുരുഷൻ ഒരിക്കലും സമ്പൂർണ്ണമായി മനസ്സിലാക്കാൻ കഴിയാത്ത വിചിത്രസൃഷ്ടി!"

സ്ത്രീയെ മനസ്സിലാക്കാനായി സമീപിച്ച പുരുഷന്റെ അഭിപ്രായങ്ങൾ, കുറെക്കൂടി ശരിയായി പറഞ്ഞാൽ അവളിൽനിന്നു് അവനു് ലഭിച്ച ചില ചൂടുപിടിച്ച അനുഭവങ്ങൾ ആണു് മേലുദ്ധരിച്ചവ. ഇത്രമാത്രം ഒരു വിചിത്രസൃഷ്ടിതന്നെ ആണോ സ്ത്രീ എന്നാണെങ്കിൽ പുരുഷനെ സംബന്ധിച്ചിടത്തോളം മിക്കപ്പോഴും അങ്ങനെ തന്നെ ആണു് ആകാനുള്ളതെന്നു് പറയേണ്ടിയിരിയ്ക്കുന്നു. പുരുഷനെ സംബന്ധിച്ചിടത്തോളം സ്ത്രീ, മേലുദ്ധരിച്ച അഭിപ്രായങ്ങളിൽനിന്നു് വ്യക്തമാകുന്നതുപോലെ ഒരേസമയം അഭിഗമ്യയും, അനഭിഗമ്യയും ആയിത്തീരുന്നതിനു് ഇരുകൂട്ടരും കുറ്റക്കാരല്ല. അതിനു് ആരെങ്കിലും കുറ്റം ചുമത്തിയേ കഴിയൂ എന്നാണെങ്കിൽ വിശ്വവിധാത്രിയായ നിയതിതന്നെ ആ ഭാരം ഏറ്റെടുക്കേണ്ടിയിരിയ്ക്കുന്നു. പുരുഷന്റെ ദൃഷ്ടിയിൽ സ്ത്രീ അസ്വാഭാവികത്വം വളരെ ഉള്ള ഒരു സൃഷ്ടിയാണെങ്കിലും സ്വയം അവൾ യാതൊരു അസ്വാഭാവികത്വവുമില്ലാത്ത ഒരു സുന്ദരസൃഷ്ടിയാകുന്നു. കൂർത്ത മുള്ളുകളും സൗന്ദര്യത്തിന്റെ നിറകുടങ്ങളുമണിഞ്ഞു് ഇളങ്കാറ്റിൽ ആടുന്ന പനിനീർച്ചെടിപോലെ അവൾ സ്വാഭാവികയാണു്. സ്വന്തം ഹൃദയസ്വഭാവത്തിന്റെ മുഴക്കോലുമായി സ്ത്രീയെ അളക്കാൻ, അവൾക്കു് സൃഷ്ടിയിൽതന്നെ ഉള്ള മൗലികമായ ചില ഭേദങ്ങളെ കണക്കാക്കാതെ തുനിയുന്ന പുരുഷന്റെ മുമ്പിൽ അവൾ ഒരിയ്ക്കലും മനസ്സിലാക്കാൻ വയ്യാത്ത ഒരു വിചിത്രസൃഷ്ടിയായോ അസ്വാഭാവികസൃഷ്ടിയായോ തീരുന്നെങ്കിൽ അതിനു് സ്ത്രീ ഒരിയ്ക്കലും കുറ്റക്കാരിയല്ലല്ലോ.

സ്ത്രീയും പുരുഷനും മൗലികമായി ഒരു സൃഷ്ടിതന്നെയാണെങ്കിലും ഘടകങ്ങളുടെ അളവിലുള്ള ന്യൂനാതിരേകഭേദമാണു് ലിംഗഭേദത്തിനു് കാരണമായിത്തീർന്നതെന്ന കാര്യം അത്ഭുതമായി നാം ഓർക്കേണ്ടിയിരിയ്ക്കുന്നു. ആദിയിൽ ലിംഗരഹിതമായിരുന്ന ഒരു സൃഷ്ടി സ്വഘടകങ്ങളുടെ അളവിലുണ്ടായ ചില കൂടുതൽകുറവുകൾ അനുസരിച്ചാണു് സ്ത്രീപുംഭേദേന രണ്ടായി പിരിഞ്ഞതെന്നു് അറിയുമ്പോൾ സ്ത്രീയും, പുരുഷനും സ്വയം സമ്പൂർണ്ണമായ ഓരോ സൃഷ്ടിയല്ലെന്നും സ്ത്രീ, പുരുഷന്റെ അർദ്ധാംഗിനിയാണെന്നു് പറയുന്നതു് അക്ഷരാർത്ഥത്തിൽതന്നെ ശരിയാണെന്നും നമുക്കു് മനസ്സിലാക്കാൻ കഴിയും. സ്ത്രീയിലും പുരുഷനിലും ഘടകങ്ങൾ ഒന്നു തന്നെ എങ്കിലും ശാരീരികവും, മാനസികവുമായ ഈ ഘടകങ്ങളുടെ അളവിൽ ന്യൂനാതിരേകഭേദം സ്ത്രീപുരുഷന്മാരിൽ പ്രത്യക്ഷത്തിൽതന്നെ നമുക്കു് കാണാൻ കഴിയുന്നുണ്ടു്. ശാരീരികാംശങ്ങളിൽ പുരുഷനെ അപേക്ഷിച്ചു് സ്ത്രീയ്ക്കുള്ള ചില കൂടുതൽകുറവുകൾ മാത്രമാണു് ലിംഗഭേദത്തിനു് കാരണമെന്നുള്ളതു് ആധുനികശാസ്ത്രം സമർത്ഥിച്ചിട്ടുള്ള ഒരു യാഥാർത്ഥ്യമാണു്. ഉല്പാദനാവയവങ്ങൾ സ്ത്രീയിലും പുരുഷനിലും തുല്യമാണെന്നും അവയുടെ രൂപത്തിലും അളവിലുമുള്ള വ്യത്യാസമാണു് പ്രത്യക്ഷമായ ലിംഗഭേദത്തിനു് കാരണമെന്നും, സ്ത്രീപുംഭേദം വളരെ അപൂർവ്വമായിട്ടാണെങ്കിലും ചിലപ്പോൾ ഒരു ജീവിയിൽതന്നെ മാറിപ്പോകാറുണ്ടെന്നും ശാസ്ത്രം തെളിയിച്ചിട്ടുണ്ടു്. ഇങ്ങനെ ശാരീരികഘടകങ്ങളിൽ കാണുന്നതുപോലെ മാനസികഘടകങ്ങളിലും ഈ വ്യത്യാസം നമുക്കു കാണാൻ കഴിയും. ക്ഷമ, ധൃതി, പ്രേ

മം, കൃപ മുതലായ അംശങ്ങൾ പുരുഷനെ അപേക്ഷിച്ചു് സ്ത്രീയിൽ കൂടുതലുണ്ടെന്നും, പ്രതിഭ, വിവേകം, ആർജ്ജവം, ദാർഢ്യം എന്നീ അംശങ്ങൾ സ്ത്രീയെ അപേക്ഷിച്ചു് പുരുഷനിൽ കൂടുതലുണ്ടെന്നും നമുക്കറിയാം. ഈ അംശങ്ങൾ ഓരോന്നും സ്ത്രീയിലും പുരുഷനിലും ഉണ്ടെങ്കിലും സ്ത്രീപുരുഷന്മാരിൽ അവയുടെ അളവിൽ പ്രകൃത്യാ ഉള്ള വ്യത്യാസം ശാരീരികാംശങ്ങളിലെന്നപോലെ മാനസികാംശങ്ങളിലും നാം കാണുന്നു. ഇങ്ങനെ ഘടകങ്ങളുടെ അളവിലുള്ള വ്യത്യാസമൂലം പ്രകൃത്യാ ഭിന്നസ്വഭാവയായ സ്ത്രീയെ അവളുടെ സ്വന്തരൂപത്തിൽതന്നെ കണ്ടുകൊണ്ടു് സമീപിച്ചാൽ അവളിൽ അസ്വാഭാവികമായിട്ടോ മനസ്സിലാക്കാൻ പാടില്ലാത്തതായിട്ടോ യാതൊന്നും കാണുകയില്ല.

സ്ത്രീത്വത്തെപ്പററി ഓർക്കുമ്പോൾ രണ്ടു ഉജ്ജ്വലരൂപങ്ങളാണു് നമ്മുടെ സ്മൃതിമണ്ഡലത്തിൽ ഉയർന്നു് നില്ക്കുന്നതു്. അവയിൽ ഒന്നു് നമ്മുടെ അരികിൽ ചേർന്നു നിന്നുകൊണ്ടു് നമ്മിൽ അനവരതം ആനന്ദമകരന്ദം പകരുന്നു. മറെറാന്നു് എപ്പോഴും നമ്മുടെ മുകൾഭാഗത്തു് ജഗജ്ജനനിയുടെ പ്രതിരൂപമായി നിന്നുകൊണ്ടു് തോരാത്ത അനുഗ്രഹധാര ചൊരിയുന്നു. ആദ്യത്തേതു് നമ്മുടെ ഹൃദയത്തിൻെറ അന്തരതലത്തെ അതിശക്തിയോടെ ആകർഷിച്ചുകൊണ്ടു് പ്രേമത്തിൻെറ പൂർണ്ണകുംഭമേന്തി നമ്മെ സ്വാഗതം ചെയ്യാൻ സദാസന്നദ്ധമായി നില്ക്കുന്ന പ്രിയതമയുടെ ലോഭനീയരൂപം—രണ്ടാമത്തേതു് അപ്രതിമമായ വാത്സല്യാതിശയത്തോടെ അമോഘാശിസ്സുകളാൽ നമ്മെ സംരക്ഷിച്ചുകൊണ്ടു് നമ്മുടെ അഭ്യുദയം മാത്രം സ്വജീവിതലക്ഷ്യമായി കരുതുന്ന മാതാവിൻെറ മഹനീയരൂപം. ഇതിൽ ആദ്യം പറഞ്ഞ രൂപമാകുന്ന കേന്ദ്രത്തിനു് ചുററുമാണു് പുരുഷൻെറ സംസാരചക്രം ഭ്രമണം ചെയ്യുന്നതെന്നു പറഞ്ഞാൽ അതിൻെറ പ്രാധാന്യം ഈ ലോകത്തിൽ എത്രമാത്രം വലുതാണെന്നു് പ്രത്യേകം വിവരിക്കേണ്ടതില്ല. ഈ സ്ത്രീയുമായുള്ള യോഗത്താൽ മാത്രമേ പുരുഷൻെറ ലൗകികജീവിതം പൂർണ്ണമാകുകയുള്ളൂ. സ്ത്രീയും പുരുഷനും ഒരേ സൃഷ്ടിയുടെ തന്നെ രണ്ടു് ഭാഗമാകയാൽ ഇവയിൽ ഒന്നിനോടു് മറെറാന്നിനുണ്ടാകുന്ന യോഗം രണ്ടിനും പരസ്പരാപൂർത്തിയും, സ്ഫൂർത്തിയും ഉളവാക്കുന്നു. സ്ത്രീപുംഭാവങ്ങൾ പരസ്പരം പൂരകഭാവേന വർത്തിക്കുന്നവയാണു്. ഇതു് സാധാരണനിയമമാകുന്നു. എന്നാൽ ഈ ഭാഗങ്ങൾ—സ്ത്രീയും പുരുഷനും—ഇതരാപേക്ഷകൂടാതെ നില്ക്കത്തക്കവണ്ണം ശക്തവും ബൃഹത്തുമായ സ്വാതന്ത്ര്യമുള്ളതായിത്തീരുന്ന പക്ഷം തൻെറ അർദ്ധഭാഗവുമായുള്ള കൂട്ടുകെട്ടുകൂടാതെതന്നെ മുന്നോട്ടുപോയി മഹത്തായ ജീവിതം നയിക്കാറുണ്ടു്. പലപ്പോഴും അവർ ശാശ്വതജീവികളായിത്തീരുകയും ചെയ്യുന്നുണ്ടു്. അപവാദവിധിയായി മാത്രം കാണുന്ന ഈ സംഗതിയെപ്പററി ഇവിടെ അധികം ശ്രദ്ധിക്കേണ്ട കാര്യമില്ല. പുരുഷനു് ഭാര്യാരൂപിണിയായ സ്ത്രീ പ്രിയതമയും, ഗൃഹിണിയും, സഖിയും, രക്ഷകയും മററു പലതുമാണു്. അവളില്ലാത്ത ജീവിതം അവനു് പരിധിയില്ലാത്ത പരിശൂന്യതയാണെങ്കിൽ അവനില്ലാത്ത ജീവിതം അവൾക്കു് മണലാരണ്യത്തിൽ കിടന്നു പിടയ്ക്കുന്ന മീനിൻെറ ജീവിതംപോലെ അസഹ്യമാണു്. സ്ത്രീപുരുഷബന്ധംപോലെ ഇത്രമാത്രം ശക്തവും, മനുഷ്യൻെറ ഭാവിപരമാണുവിനെയും വിളംബിപ്പിക്കുന്നതുമായ മറെറാരു ബന്ധം ഈ ലോകത്തിൽ അറിയപ്പെടുന്നില്ല. പ്രേമമെന്ന പേരിനാൽ അറിയപ്പെടുന്ന സാർവ്വലൗകികമായ മഹാശക്തിയുടെ ഏററവും പ്രത്യക്ഷമായ പ്രകടനമാണു് നാം ഇവിടെ കാണുന്നതു്. സ്ത്രീപുരുഷന്മാർ സ്വന്തബന്ധത്തിൻെറ പരിപാലനത്തിനു് പരസ്പരം ആവശ്യപ്പെടുന്നതു് അനന്യാശ്രിതമായ പ്രേമമാകുന്നു. ഈ ബന്ധത്തിനാധാരമായി നില്ക്കുന്ന പ്രേമത്തിൽ കളങ്കലേശം വന്നാൽ ഇരുകൂട്ടരും അതു് സഹിക്കുകയില്ല. ജീവിതത്തിൽ കൂടുതൽ മുഖ്യനെന്നു് അഭിമാനിക്കുന്നവനും, സ്ത്രീ തനിക്കു് എപ്പോഴും അധീനയായിത്തന്നെ ഇരിക്കാൻ നിഷ്കർഷിക്കുന്നവനുമായ പുരുഷനു് ഇക്കാര്യത്തിൽ കൂടുതൽ നിർബന്ധമുണ്ടു്. അവൻ മററന്തൊക്കെ സഹിച്ചാലും തൻെറ സ്ത്രീ അന്യനെ പ്രേമിക്കുന്നതു് ഒരിക്കലും സഹിക്കുകയില്ല എന്നാൽ

സ്ത്രീപുരുഷന്മാരുടെ ഈ പ്രേമം അവ്യഭിചാരിയായിത്തന്നെ ഉടൻ നില്ക്കാൻ മനുഷ്യനിലുള്ള മൃഗപ്രകൃതി മിക്കവാറും അനുവദിക്കാറില്ല. ഈ മൃഗപ്രകൃതിയുടെ ശക്തിയെ ജയിക്കത്തക്കവണ്ണം ഉന്നതമായ സദാചാരബോധവും, മനോദാർഢ്യവും മനുഷ്യനിൽ, ആയിരത്തിലൊരാളിൽപോലും കാണാൻ ഇടയില്ലാത്തവണ്ണം ദുർലഭവുമാകുന്നു. പാതിവ്രത്യവും, ഏകപത്നീവ്രതവും, അതിന്റെ ആത്യന്തികാർത്ഥത്തിൽ സമ്പൂർണ്ണമായി ജീവിതാന്ത്യംവരെ അനുഷ്ഠിയ്ക്കാൻ കഴിഞ്ഞിട്ടുള്ള വ്യക്തികൾ ലോകചരിത്രം മുഴുവൻ നോക്കിയാലും അംഗുലീപരിമിതന്മാരായി കാണപ്പെടുന്നതിന്റെ രഹസ്യം ഇതാണു്. അന്യരുടെ മുമ്പിൽ നിഷ്കളങ്കമായ ചാരിത്രം രക്ഷിയ്ക്കുന്ന സ്ത്രീപുരുഷന്മാർ നമ്മുടെ ഇടയിൽ ധാരാളമുണ്ടെന്നുള്ളതു് ശരിതന്നെ. പക്ഷേ സത്യത്തിന്റെ മുമ്പിൽ അവരിൽ മിക്കപേരും നഗ്നശിരസ്കരായി നില്ക്കേണ്ടിവരുമെന്നും നമുക്കെല്ലാമറിയാം. ഈ കാര്യത്തിൽ സ്ത്രീയുടെ നിലയാണു് കൂടുതൽ ദയനീയം. ലൗകികജീവിതത്തിലെ പ്രമുഖപ്രവർത്തകനായ പുരുഷനിൽ വന്നുകൂടുന്ന ചെറിയ ചാരിത്രദോഷങ്ങൾ അസഹനീയങ്ങളായ അപരാധങ്ങളായി കണക്കാക്കാറില്ല. പക്ഷേ സ്ത്രീയെ സംബന്ധിച്ചിടത്തോളം അങ്ങനെ അല്ലതാനും. പുരുഷസഹായത്തിൽ അവനധീനയായിത്തന്നെ ജീവിക്കേണ്ടവളായ അവളെ സംബന്ധിച്ചിടത്തോളം ഈ അവസ്ഥ ഒരു മഹാനർത്ഥസങ്കടമായിത്തീരുന്നു. ഈ ആപത്തിന്റെ ഗൗരവത്തെപ്പറ്റി ഏറ്റവും കൂടുതൽ അറിവുള്ള പ്രകൃതി സ്ത്രീയെ ഇതിൽനിന്നു് രക്ഷിക്കുന്ന കാര്യം സ്വന്തം കയ്യേറ്റു നിർവ്വഹിയ്ക്കുന്നുണ്ടു്. 'കുടിലത' എന്നൊരായുധം നൽകി അവളെ ഈ ആപത്തിൽനിന്നു് സർവ്വഥാസംരക്ഷിച്ച പ്രകൃതി സ്ത്രീയെ മാത്രമല്ല മനുഷ്യവർഗ്ഗത്തെ ആകമാനം ഒരു മഹാനാശത്തിൽനിന്നു് പാലനംചെയ്യുകയാണുണ്ടായതു്. ഈ ആയുധത്തിന്റെ ഐന്ദ്രജാലികശക്തിയാൽ അവൾക്കു് തന്റെ മനോഗതിയേയും ചാരിത്രദോഷത്തെയും പുരുഷനിൽനിന്നു് സമ്പൂർണ്ണമായി മറയ്ക്കാൻ കഴിയുന്നു. സ്ത്രീയുടെ അഭിനിവേശഗതികളെപ്പറ്റിയും, ഇംഗിതത്തെപ്പറ്റിയും അതിവിപുലമായ അജ്ഞത മറ്റാരെക്കാളും കൂടുതൽ വഹിയ്ക്കുന്നതു് അവളുടെ ഭർത്താവായിരിയ്ക്കുമെന്ന കാര്യം ദുർലഭമായ അപവാദവിധിയെ ട്ടക്കൂടിയ ഒരു യാഥാർത്ഥ്യമാണല്ലോ. ഇതിൽ സ്ത്രീയെ ഒരുതരത്തിലും കുറ്റപ്പെടുത്താൻ വഴികാണുന്നില്ല. സ്വശത്രുക്കളിൽനിന്നു് രക്ഷനേടാൻ ജീവികൾക്കു് വിശിഷ്ടാവയവങ്ങളും പ്രതികൂലപരിതഃസ്ഥിതിയെ ജയിയ്ക്കുന്നതിലേയ്ക്കു് ഓരോ ജീവിയ്ക്കും ആവശ്യമുള്ള ബുദ്ധിവിശേഷങ്ങളും നൽകുന്ന പ്രകൃതിയുടെ ധർമ്മവിശേഷം മാത്രമാണു് നാം ഇവിടെ കാണുന്നതു്. പുരുഷന്റെ ശങ്കയാകുന്ന ആപത്തിൽനിന്നു് ഇത്രമാത്രം വിജയപൂർവ്വം രക്ഷനേടാവുന്നതായി മറ്റൊരു ഉപായമില്ല. തന്റെ ചാരിത്രദോഷത്തെപ്പറ്റി വളരെ പരിഗണിക്കാതിരിക്കത്തക്കവണ്ണം ലജ്ജയില്ലാത്തവനും, സ്വയംധൃഷ്ടനും, സ്ത്രീയുടെ പ്രതിഷേധത്തെ അവഗണിക്കത്തക്കവിധം സ്വതന്ത്രജീവിതം നയിയ്ക്കുന്നവനുമായ പുരുഷനെ സംബന്ധിച്ചിടത്തോളം ചാരിത്രദോഷം പ്രത്യക്ഷത്തിൽ വലിയ ആപത്തായിത്തീരുന്നില്ല. ആകയാൽ ഈക്കാര്യത്തിൽ അവനെ രക്ഷിയ്ക്കുന്നതിനായി പ്രകൃതിയ്ക്കു് വിശേഷമായി ഒന്നും ചെയ്യേണ്ടിവരുന്നില്ല.

പുരുഷനുമായി യോജിച്ചു് സംഘർഷമില്ലാതെ പോകത്തക്കവണ്ണം മറ്റൊരു വിശേഷധർമ്മംകൂടി പ്രകൃതി സ്ത്രീയ്ക്കു് നൽകിയിട്ടുണ്ടു്. തന്റെ ഭർത്താവിന്റെ സ്വഭാവത്തിന്നനുരൂപമായി അവളുടെ സ്വഭാവവും കാലക്രമേണ രൂപാന്തരപ്പെട്ടുപോകുമെന്നുള്ളതാണു് ഈ വിശേഷധർമ്മം. തന്റെ സ്ത്രീയിൽ സമ്പൂർണ്ണമായ ചാരിത്രശുദ്ധി പുരുഷൻ പ്രതീക്ഷിക്കുന്നെങ്കിൽ അവൻ തന്റെ ചാരിത്രപാലനത്തിൽ അവശ്യം ജാഗരൂകനായിരിക്കണമെന്ന തത്വത്തിന്റെ പ്രധാനയുക്തി നമുക്കു് ഇവിടെ കാണാൻകഴിയും. ഭർത്തൃസാന്നിദ്ധ്യത്തിൽ തന്നെ അവനറിയാതെ പരഗമനം ചെയ്യത്തക്കവണ്ണം സാമർത്ഥ്യം കാണിയ്ക്കുന്ന സ്ത്രീകൾ സ്വയം കാമചാരികളായിരുന്നുകൊണ്ടു് ലജ്ജയില്ലാതെ ഭാര്യയുടെ പാതിവ്രത്യത്തിൽ നിഷ്കർഷിയ്ക്കുന്ന ഭർത്താക്കന്മാരുടെ ഭാര്യമാരാണെന്നുള്ളതു് ഒരു സാമാന്യനിയമമാകുന്നു.

ഭാൎയ്യാഭൎത്തൃബന്ധത്തിൽ അവശ്യവിജ്ഞേയമായ മറെറാരു രഹസ്യതത്വംകൂടി ഉണ്ടു്. വിഷാദലേശമില്ലാതെ എപ്പോഴും ശുചിയും സംതൃപ്തയുമായി കഴിയുന്ന സുശീലയായ ഒരു ഭാൎയ്യയുടെ ലാഭത്താൽമാത്രം പുരുഷനു പ്രത്യക്ഷവും അപ്രത്യക്ഷവും ആയ ഐശ്വൎയ്യങ്ങൾ വന്നുചേരുന്നു എന്നതാണു് ഈ സംഗതി "സ്ത്രീകൾ ബഹുമാനിക്കപ്പെടുന്നിടത്തു് ദേവതകൾ രമിക്കുന്നു" (യത്ര നാൎയ്യസ്തു പൂജ്യന്തേ രമന്തേ തത്ര ദേവതാഃ) എന്നു പറഞ്ഞ പൂൎവ്വാചാൎയ്യന്മാരുടെ വിവക്ഷയും ഇതുതന്നെയാണല്ലോ.

സ്ത്രീയുടെ മറെറാരു ഉൽകൃഷ്ടരൂപം നാം കണ്ടു് മാതൃത്വത്തിന്റേതാണു്. മാതൃത്വത്തിന്റെ ദിവ്യസന്നിധിയെ സമീപിക്കുമ്പോൾ തന്നെ നമ്മുടെ വാക്കുകളും മനസ്സും അതിന്റെ സമുജ്ജ്വലമായ ദിവ്യപ്രൌഢസുഷമയുടെ മുമ്പിൽ മൂകമായി നിന്നുപോകുന്നു. സ്വയമൎഹിക്കുന്ന ആരാധനയുടെയോ സ്നേഹത്തിന്റെയോ പത്തിലൊരംശംപോലും മിക്കപ്പോഴും ലഭിക്കായ്കയാൽ വിഷാദരേഖയായ കലൎന്നതാണു് ആ ദിവ്യവദനമെങ്കിലും അതിൽനിന്നു് പ്രവഹിക്കുന്ന വാത്സല്യകാരുണ്യങ്ങൾക്കു് ഒരിക്കലും വ്യത്യാസം വരുന്നതായി നാം അറിയുന്നില്ല. മാതാവു് അൎഹിക്കുന്ന അളവിൽ ആരാധനയും സ്നേഹവും നൾകാനോ മാതൃഹൃദയം മനസ്സിലാക്കാൻ പോലുമോ സന്താനങ്ങൾക്കു് മിക്കപ്പോഴും പ്രകൃത്യാതന്നെ കഴിവില്ലാതെ പോകുന്നുവെന്നതു് മനുഷ്യവംശത്തിനുള്ള ഒരു മഹാശാപമാണെന്നു് അത്യുക്തിദോഷമില്ലാതെ പറയാൻ കഴിയും. ഐഹികവും, പാരത്രികവുമായ മംഗളങ്ങൾ കാംക്ഷിക്കുന്ന മനുഷ്യരോടു് "മാതൃദേവോഭവ" എന്നുപദേശിച്ച മഹൎഷിമാർ ജീവിതത്തിൽ ഓതപ്രോതമായി സ്ഥിതിചെയ്യുന്ന സനാതനമായ ധൎമ്മത്തിന്റെ ഒരു അത്യുൽകൃഷ്ടവശത്തെ അവരെ അനുഗ്രഹിക്കുന്നതിലേക്കായി മനസ്സിലാക്കിക്കൊടുക്കുകയാണു ചെയ്തതു്. മാതൃഹൃദയം മനസ്സിലാക്കുന്നവൻ തന്നെ ധന്യനാണു്. അതു് അൎഹിക്കുന്നവിധത്തിലുള്ള ആരാധനകളും ശുശ്രൂഷകളും ചെയ്യാൻ കഴിഞ്ഞിട്ടുള്ളവൻ സ്തുതിക്കാൻ വാക്കുകളില്ലാത്തവണ്ണം ധന്യധന്യനത്രെ.

---

# രക്തസമ്മർദ്ദം

(ഡാക്ടർ, സി. എൻ. പിള്ള)

കൊല്ലംതോറും അഞ്ചുലക്ഷം അമേരിക്കർ രക്തസഞ്ചാരം സംബന്ധിച്ചുള്ള തകരാറുകളാൽ മരിക്കുന്നു. അതായത്തു് രക്തസമ്മർദ്ദവും രക്തവാഹികളായ കുഴലുകളുടെ ദാർഢ്യതയുമാണു് ഈ അത്യാഹിതത്തിനു നിദാനം. ഇതിന്റെ പ്രധാനകാരണം നഗരജീവിതവും വിലയേറിയ ആഹാരങ്ങളുമാണെന്നു് പല പ്രസിദ്ധ ഭിഷഗ്വരന്മാരും അഭിപ്രായപ്പെടുന്നു. ഹൃദയസംബന്ധമായ രോഗങ്ങൾ ഗർഭിണികളുടെ മരണത്തിനു കൂടുതലായി കാരണമായിത്തീരുന്നുണ്ടു്. ഭയങ്കരരോഗമെന്നു പറയപ്പെട്ടുവരുന്ന കാൻസർകൊണ്ടുണ്ടാകുന്നതിന്റെ മൂന്നിരട്ടി മരണം ഇതുമൂലം സംഭവിക്കുന്നതായിട്ടാണു് റിപ്പോർട്ടുകൾ വ്യക്തമാക്കുന്നതു്. രക്തസഞ്ചാരം സംബന്ധിച്ച രോഗങ്ങളാൽ ഇന്നു ജനിക്കുന്ന ശിശുക്കളിൽ നേർപകുതി മരിക്കയും അതിലധികം അംഗഭംഗമുള്ളവരായി ഭവിക്കയും ചെയ്യുന്നു.

രക്തസമ്മർദ്ദം ഉണ്ടാകത്തക്കവണ്ണം രക്തസഞ്ചാരത്തിൽ ന്യൂനതകൾ ആവിർഭവിക്കുന്നതിനുള്ള കാരണങ്ങൾ വിദഗ്ദ്ധന്മാരായ ഡോക്ടറന്മാർക്കുപോലും അജ്ഞാതമായിട്ടാണിരിക്കുന്നതു്. അമേരിക്കയിലെ 30 ൽപരം ഭിഷഗ്വരന്മാർ ഈ വിഷയത്തിൽ സവിശേഷമായ ജ്ഞാനം ലഭിക്കുന്നതിനു ഗവേഷണങ്ങൾ നടത്തിക്കൊണ്ടിരിക്കുന്നുണ്ടു്. ഈ രോഗം പാരമ്പര്യപ്രകാരം ജന്മനാ ഉണ്ടാകുന്നതാണെന്നു ചിലർ അഭിപ്രായപ്പെടാതിരിക്കുന്നില്ല. ആഹാരത്തിൽനിന്നും ഉണ്ടാകുന്നതാണെന്നും ഒരുപക്ഷമുണ്ടു്. ക്ഷോഭകരങ്ങളായ ക്ലേശങ്ങൾ രക്തസമ്മർദ്ദത്തിനു കാരണമായിത്തീരുന്നുവെന്നാണു് ചില ഡാക്ടറന്മാരുടെ സിദ്ധാന്തം.

രക്തസമ്മർദ്ദം നഗരജീവിതവും അമിതാഹാരവുംമൂലം ഉണ്ടാകുന്നുവെന്നാണു് ന്യൂയോർക്കിലെ ആർതർഫിഷ്ബെർഗ് എന്ന സുപ്രസിദ്ധ ഡാക്ടർ പ്രസ്താവിക്കുന്നതു്. തെക്കേ അമേരിക്കയിൽ താമസിക്കുന്ന നീഗ്രോകൾക്കു് ഈ രോഗം അപൂർവ്വമായിട്ടേ പിടിപെടുന്നുള്ളുവെന്നു അദ്ദേഹം അഭിപ്രായപ്പെടുന്നു. ചൈനയിലെ കൃഷികരെ ഈ രോഗം ബാധിക്കുന്നതേയില്ല. എന്നാൽ രണ്ടായിരം കൊല്ലങ്ങളായിട്ടു പരമ്പരയാ നഗരജീവിതം നയിക്കുന്ന യൂദന്മാർക്കു് ഈ രോഗം സർവ്വസാധാരണമായി പിടിപെടുന്നുണ്ടല്ലൊ?

അധികം പോഷകാംശങ്ങൾ ഇല്ലാത്ത ആഹാരം കഴിക്കുന്നവരെ ഈ രോഗം പിടിപെടാറില്ല. ആഹാരത്തിൽ ഉപദ്രവം വരുത്തിക്കൂട്ടുന്നതു കൊഴുപ്പും മൃഗങ്ങളിൽ നിന്നുള്ള 'പ്രോട്ടീൻസു്' മാണു്. അൻപതു വയസ്സു കഴിഞ്ഞാൽ പിന്നെ ആൾക്കു അധികം പണ്ടമോ പോഷകാംശങ്ങളോ അധികമുള്ള ആഹാരമോ കിട്ടാതിരുന്നാൽ സുഖമായിരിക്കുമെന്നാണു് ഡോക്ടർ ഫിഷ്ബെർഗ് അഭിപ്രായപ്പെട്ടിരിക്കുന്നതു്.

# വിദ്യാഭ്യാസവകുപ്പിൻെറ 122–ലെ പ്രവർത്തനങ്ങൾ

വിദ്യാഭ്യാസഡിപ്പാർട്ടുമെൻറിലെ 122 ലെ ഭരണ റിപ്പോർട്ടിന്മേലുള്ള ഗവർമ്മെൻറു പ്രൊസീഡിംഗ്സ് പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

മെ. എ. നാരായണൻതമ്പി, കെ. വേലുപ്പിള്ള, കെ. എം. ജാർജ്ജ് എന്നിവർ യഥാക്രമം ഡയറക്ടർ, പേഴ്സനൽ അസിസ്റ്റൻറ്, ഫൈനാൻഷ്യൽ അസി: എന്നീ ഔദ്യോഗികസ്ഥാനങ്ങളിൽ തുടർന്നു

അഖിലേന്ത്യാവിദ്യാഭ്യാസസമ്മേളനത്തിൻെറ ഇരുപത്തിരണ്ടാമത്തെ സമ്മേളനം റിപ്പോർട്ടുവർഷത്തിൽ ഇവിടെവച്ചു നടത്തുവാനുള്ള സൗകര്യം സംസ്ഥാനത്തിനു ലഭിച്ചിരുന്നു പ്രസ്തുത കാൺഫറൻസിൽ അയ്യായിരം ഡെലിഗേററുകൾ സംബന്ധിച്ചിരുന്നു. വിദ്യാഭ്യാസ പുനഃസംഘടനാപദ്ധതിയുടെ സമാരംഭം പ്രസ്തുത വർഷത്തിൽ കുറിക്കുന്നതിനു സാധിച്ചു. ഒന്നാം ഫാറത്തിലും അഞ്ചാംഫാറത്തിലും പുതിയ പദ്ധതി ആരംഭിച്ചു. റിപ്പോർട്ടുവർഷത്തിലാണു പ്രിപ്പാർട്ടറിക്ലാസ് നിറുത്തിയതു് ഗവൺമെൻറു വകയായും എൻ. എസ്. എസ്സിൻെറ ആഭിമുഖ്യത്തിലും ഓരോ പ്രീ യൂനിവേഴ്സിററിസ്കൂളുകൾ ആരംഭിച്ചു. നിർബന്ധിതപ്രാഥമിക വിദ്യാഭ്യാസം അഞ്ചുതാലൂക്കുകളിൽ കൂടി ഏർപ്പെടുത്തി. നിർബന്ധിതപ്രാഥമിക മേഖലകളിലല്ലാത്ത പ്രദേശങ്ങളിലുള്ള സ്കൂളുകളിലും ഷിഫ്ററ്സമ്പ്രദായം നടപ്പിലാക്കി. ഡിനോമിനേഷനൽ സ്കൂളുകൾ ആരംഭിക്കുന്നതിനും അനുവാദം നൽകിയിട്ടുണ്ടു്. സംസ്ഥാനത്തെ പ്രൈമറി സ്കൂൾ അദ്ധ്യാപകന്മാരുടെ ശമ്പളം 25 രൂപയായി വർദ്ധിപ്പിച്ചു. ഗ്രാഡ്വേററു അദ്ധ്യാപകന്മാരുടെ ശമ്പളം കുറഞ്ഞതു പ്രതിമാസം 50 രൂപായും കൂടിയതു് 225 രൂപായായും വർദ്ധിപ്പിച്ചു. പ്രൈമറി സ്കൂൾ അദ്ധ്യാപകന്മാരുടെ താൽപര്യങ്ങൾ പരിരക്ഷിക്കുന്നതിനായി എഡ്യൂക്കേഷൻകോഡിൽവേണ്ട വ്യവസ്ഥകൾ വരുത്തുകയുണ്ടായി.

ഇൻസ്പെക്ടറന്മാരുടെ ട്രെയിനിംഗിനായി മൂന്നു് അദ്ധ്യാപകന്മാരെ യുണൈറഡ് കിംഗ്ഡമിലേയ്ക്കു് നിയോഗിച്ചിരുന്നു. പ്രൊഫസർ ഡാ. സി. ഗാംഗുലിയുടെ നേതൃത്വത്തിൽ ഫൈൻ ആർട്ട്സ് സംബന്ധിച്ച പരിശീലനത്തിനായി ഏതാനുംപേരെ കൽക്കട്ടായിലേയ്ക്കു നിയോഗിച്ചിരുന്നു. അരുണ്ഡൽമോണ്ടിസോറികേന്ദ്രത്തിൽ പരിശീലനം നടത്തുന്നതിനായി ഏഴു് അദ്ധ്യാപകന്മാരേയും നിയോഗിച്ചിരുന്നു.

സാക്ഷരതയേയും, ദാരിദ്ര്യത്തേയും അടിസ്ഥാനമാക്കി ഫീസ് സൌജന്യവ്യവസ്ഥകൾ പുനസ്സംവിധാനം ചെയ്തു. പുതിയ പദ്ധതിപ്രകാരം നടത്തിവരുന്ന ക്ലാസ്സുകളിൽ വിദ്യാഭ്യാസ പുനസ്സംഘടനാകമ്മററിയുടെ ശുപാർശനുസരിച്ചുള്ള ഫീസ് ചുമത്തിയിരുന്നു.

തോവാള, അഗസ്തീശ്വരം, തിരുവനന്തപുരം എന്നീ താലൂക്കുകളിലെ പ്രൈമറി വിദ്യാലയങ്ങളിൽ മെഡിക്കൽ ഇൻസ്പെക്ഷൻ പദ്ധതി ഏർപ്പെടുത്തി.

കിൻറർഗാർട്ടൺപദ്ധതിപ്രകാരം ഒരു ഡിപ്പാർട്ടുമെൻറു സ്കൂൾ ആരംഭിച്ചു പ്രവർത്തനം തുടങ്ങി. സംസ്ഥാനത്തു് ആകെ 639.... മിഡിൽ സ്കൂളുകളും 187... ഹൈസ്കൂളുകളും പ്രവർത്തനം നടത്തിവരുന്നതായി റിപ്പോർട്ടിൽ പ്രസ്താവിക്കുന്നുണ്ടു്. പ്രസ്തുത സ്കൂളുകളിലായി ആകെ 2,22,115 പേർ അഭ്യസനം നടത്തിവരുന്നു. 122-ൽ ഇംഗ്ലീഷ് സ്കൂളുകളിൽ നിന്നു് ആകെ 7,56,671 രൂപാ വരവും 15,50,957 രൂപാ ചെലവും ഉള്ളതായി കണക്കാക്കപ്പെട്ടിരിക്കുന്നു.

വിദ്യാഭ്യാസ പുനസ്സംഘടനാക്കമ്മററിയുടെ ശുപാർശയനുസരിച്ചു ഇംഗ്ലീഷ്, മലയാളം, തമിഴ് എന്നുള്ള വ്യത്യാസം നിറുത്തലാക്കിയിരുന്നു. ഇതിൻെറ പ്രഥമപടിയായി അറാം ക്ലാസ്സ് നിറുത്തലാക്കുകയും ഒന്നാംഫാറം ആരംഭിക്കുകയും ചെയ്തു. മലയാളം തമിഴ് സ്കൂളുകളിൽനിന്നു 122 ൽ ആകെ 3, 45,775 രൂപാ വരവും 4745396 രൂപാ ചെലവും ഉള്ളതായി കണക്കാക്കിയിരിക്കുന്നു.

സ്ത്രീവിദ്യാഭ്യാസ വിഷയകമായി റിപ്പോർട്ടുവർഷത്തിൽ പുരോഗതി ഉള്ളതായി കാണപ്പെട്ടു. ആകെ 468367 പെൺകുട്ടികൾ അഭ്യസനം നടത്തിയിരുന്നു. കഴിഞ്ഞ വർഷത്തെതിൽ നിന്നു 72013 വിദ്യാർത്ഥിനികൾ കൂടുതലായി ഡിപ്പാർട്ടുമെൻറു സ്കൂളുകളിലുണ്ടായിരുന്നു. 141 സ്ഥാപനങ്ങൾ പെൺകുട്ടികൾക്കമാത്രം നടത്തിവന്നിരുന്നു. ഡിപ്പാർട്ടുമെൻറൽ ഗേൾസ് സ്കൂളുകളിൽ നിന്നു റിപ്പോർട്ടുവർഷത്തിൽ 125385 രൂപാവരവും 550992 രൂപാ ചെലവും ഉള്ളതായി കണക്കാക്കപ്പെട്ടിട്ടുണ്ടു്.

പിന്നോക്കസമുദായങ്ങളുടെ വിദ്യാഭ്യാസപുരോഗതിയിൽ വേണ്ടത്ര ശ്രദ്ധ റിപ്പോർട്ടുവർഷത്തിലും പതിച്ചിരുന്നു. പിന്നോക്കസമുദായങ്ങളുടെ ഫീസ് ഇനത്തിലും സ്കാളർഷിപ്പ് ഇനത്തിലുമായി ആകെ 52486 രൂപാ ചെലവാക്കിയിട്ടുണ്ടു്. റിപ്പോർട്ടുവർഷത്തിൽ 50 ഹരിജൻസ്കൂളുകൾ പ്രവർത്തനം നടത്തിയിട്ടുണ്ടു്.

റിപ്പോർട്ടുവർഷത്തിൽ 1723 ഡിപ്പാർട്ടുമെൻറു സ്കൂളും 3353 പ്രൈവറ്റുസ്കൂളുകളും ഉൾപ്പെടെ ആകെ 4076 അംഗീകൃതസ്ഥാപനങ്ങൾ ഉണ്ടായിരുന്നു. പ്രസ്തുതസ്ഥാപനങ്ങളിലായി ആകെ 10, 91, 766 വിദ്യാർത്ഥികൾ അഭ്യസനം നടത്തിയിട്ടുണ്ടു്. റിപ്പോർട്ടുവർഷത്തിലെ ആകെ ചിലവു് 75, 82, 735 രൂപായാണു്. 121-ൽ ഈ തുക 63,16,037 ആയിരുന്നു.

---

# ലോകചരിത്രസംഗ്രഹം.

---

എച്ച്. ജി. വെൽസ്

പരിഭാഷകൻ.

ശ്രീമാൻ, ഏ. പി. വാസുനമ്പീശൻ

## II

### കാലാത്മകമായ ലോകം

നമ്മുടെ ഭൂമിയുടെ പ്രായത്തേയും ഉത്ഭവത്തേയും കുറിച്ചു് കഴിഞ്ഞ അമ്പതുകൊല്ലങ്ങൾക്കുള്ളിൽ ശാസ്ത്രകാരന്മാരുടെ ഇടയിൽ സുവിശേഷങ്ങളും രസാവഹങ്ങളുമായ വളരെ ഊഹാപോഹങ്ങൾ ഉണ്ടായിട്ടുണ്ടു്. ഇത്തരം ഊഹാപോഹങ്ങളുടെ ഒരു സംഗ്രഹംപോലും ഇവിടെ ചെയ്‌വാൻ കഴിയുമെന്നു നാം നടിച്ചുകൂടാ; എന്തുകൊണ്ടെന്നാൽ ഗണിതശാസ്ത്രപരവും ഭൗതികശാസ്ത്രപരവുമായ ഏററവും ഗഹനങ്ങളായ ചർച്ചകളെ അവ ഉൾക്കൊള്ളുന്നുണ്ടു്. ഉദാഹരണങ്ങളെക്കൊണ്ടു ചില ഊഹപ്പണി ചെയ്യാനല്ലാതെ മററു യാതൊന്നും സാധിക്കാതിരിക്കുമാറു് ഭൗതികശാസ്ത്രവും ജ്യോതിശ്ശാസ്ത്രവും ഇന്നും കേവലം അവികസിതങ്ങളായിട്ടാണു് കിടക്കുന്നതെന്നുള്ളതത്രേ പരമാർത്ഥം. നമ്മുടെ ഗോളത്തിന്റെ സുമാർപ്രായത്തെ അധികമധികം ദൈർഘ്യമുള്ളതാക്കുവാനായിരുന്നു പൊതുവിലുള്ള ശ്രമം. സൂര്യനെ ചുററും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന—തിരിയുന്ന ഒരു ഗ്രഹമെന്ന നിലയ്ക്കു് ഭൂമി 2000,000,000 കൊല്ലത്തിലേറെക്കാലമായി നില നിന്നുപോരുന്നുണ്ടായിരിക്കണമെന്നാണു് ഇപ്പോൾ തോന്നുന്നതു്. ഒരു പക്ഷേ ഇതിലും വളരെയേറെക്കാലമായി അതു നിലനില്ക്കുന്നുണ്ടാവാം. ഭാവനയെ അപ്പാടെ തോല്പിച്ചുകളയുന്ന ഒരു കാലദൈർഘ്യമാണിതു്.

സ്വതന്ത്രനിലനില്പിന്റേതായ ഈ വിപുലകാലഘട്ടത്തിനുമുമ്പു്, സൂര്യനും ഭൂമിയും, സൂര്യനെച്ചുററും തിരിയുന്ന മററു ഗ്രഹങ്ങളും ദ്രവീകൃതമായ പദാർത്ഥത്തിന്റെ ഒരു വലിയ ചുഴററൽ ആയിരുന്നിരിക്കാം. ആകാശത്തിന്റെ പല ഭാഗങ്ങളിലും ഒരു കേന്ദ്രത്തിന്നു ചുററും തിരിഞ്ഞുകൊണ്ടിരിക്കുന്നതെന്നു തോന്നുന്ന പ്രകാശമാനങ്ങളും ഒരു സ്ക്രൂപോലെ മേല്പോട്ടു പോകുംതോറും പിരിഞ്ഞു പിരിഞ്ഞു വരുന്നതുമായ പദാർത്ഥമയങ്ങളായ മേഘങ്ങൾ, ധൂമതാരങ്ങൾ, ഉള്ളതായി ദൂരദർശിനിയന്ത്രം നമുക്കു കാണിച്ചുതരുന്നു. സൂര്യനും അതിന്റെ ഗ്രഹങ്ങളും ഒരു കാലത്തു ഇത്തരം ധൂമതാരങ്ങളായിരുന്നുവെന്നും, അവയിലെ പദാർത്ഥം അതിന്റെ ഇപ്പോഴത്തെ രൂപത്തിൽ ഘനീഭവിച്ചതാണെന്നും വളരെ ജ്യോതിശ്ശാസ്ത്രജ്ഞന്മാർ വിചാരിക്കുന്നുണ്ടു്. നാം കണക്കപറഞ്ഞു കഴിഞ്ഞ ഭൂതകാലത്തിന്റെ പരന്നുകിടക്കുന്ന അതിദൂരതയിൽവെച്ചു ഭൂമിയും അതിന്റെ ചന്ദ്രനും തിരിച്ചറിയുമാറായിത്തീർന്നതുമുതൽ ഗംഭീരങ്ങളായ യുഗങ്ങളിൽകൂടി ഈ ഘനീഭവിക്കൽ തുടർന്നുകൊണ്ടുപോയി. അന്നവ തിരിഞ്ഞിരുന്നതു് ഇന്നത്തേക്കാൾ വളരെ വേഗത്തിലായിരുന്നു; അവയ്ക്കു് സൂര്യനിൽനിന്നു ഇന്നത്തോളം അകൽച്ച ഉണ്ടായിരുന്നുമില്ല; അതിനെ ചുററും അവ ഇന്നത്തേക്കാൾ വളരെ വേഗത്തിൽ സഞ്ചരിക്കയും ചെയ്തിരുന്നു; എന്നല്ല അവയുടെ ബാഹ്യഭാഗം ചുട്ടുരിയുന്നതോ, ഉരുകിയതോ ആയിരുന്നെന്നും വരാം. ആകാശത്തിൽ സൂര്യൻതന്നെ ഇന്നത്തേക്കാൾ വളരെ വലിയ ഒരു തേജഃപുഞ്ജമായിരുന്നെന്നു വരാം.

കാലത്തിന്റെ ഈ അനന്തതയിൽ കൂടി പിന്മോട്ടുപോയി ഭൂമിയെ അതിന്റെ ചരിത്രത്തിന്റെ ഈ ആദ്യഘട്ടത്തിൽ കാണുവാൻ

നമുക്കു സാധിക്കുമെങ്കിൽ, നാം കാണുന്ന കാഴ്ച ഒരു കത്തുന്ന ചൂളയുടെ അന്തർഭാഗംപോലുള്ളതൊ അഥവാ ഒരഗ്നിപൎവ്വതത്തിൽനിന്നു പുറത്തുവരുന്നതും തണുത്തു കട്ടിയാകാത്തതുമായ ദ്രവവസ്തുവിനെപ്പോലുള്ളതൊ അല്ലാതെ ഇന്നു കാണാവുന്ന മറ്റേതൊരു കാഴ്ചയെപ്പോലെയുമായിരിക്കയില്ല. നമുക്കൊരുതുള്ളി വെള്ളം കാണ്മാൻ കഴികയില്ല; എന്തുകൊണ്ടെന്നാൽ ഉള്ള വെള്ളമൊക്കെ അന്നു ഗന്ധകബാഷ്പവും ലോഹബാഷ്പവും നിറഞ്ഞ കലങ്ങിമറിഞ്ഞ അന്തരീക്ഷത്തിലെ കഠിനമായ ചൂടുള്ള ആവിയായിരിക്കും. ഇതിന്റെ അടിയിൽ ദ്രവീകൃതമായ ശിലാപദാൎത്ഥത്തിന്റെ ഒരു സമുദ്രം കിടന്നു തിളച്ചുമറിയുന്നുണ്ടാവും. ജ്വലിക്കുന്ന മേഘങ്ങളുള്ള ആകാശത്തിൽകൂടെ ബദ്ധപ്പെട്ടോടുന്ന സൂൎയ്യചന്ദ്രന്മാരുടെ ശോഭകെട്ട ചൂടുള്ള തീജ്വാലകളെന്നോണം അതിവേഗം കടന്നുപോകുന്നുണ്ടാവും.

പിന്നെ ക്രമേണ ഒരു ദശലക്ഷവൎഷം മറ്റൊന്നിനെ അനുഗമിച്ചു വരവെ ഈ ചുട്ടെരിയുന്ന കാഴ്ചയ്ക്ക് അതിന്റെ പൊട്ടിപ്പുറപ്പെടുന്ന ശോഭാവിശേഷം നഷ്ടപ്പെടുന്നു. ആകാശത്തിലെ ബാഷ്പങ്ങൾ വൎഷിച്ച് തലയ്ക്കുമീതെയുള്ള കനം കുറയുന്നു. ഉറച്ചു കട്ടിയായിവരുന്ന പാറയുടെ ലോഹകിട്ടംപോലുള്ള വലിയ കഷണങ്ങൾ ഉരുകികിടക്കുന്ന സമുദ്രമുഖത്തു പ്രത്യക്ഷമാവുകയും അവ താണുപോയി അവയുടെ സ്ഥാനത്ത് ഒഴുകിക്കൊണ്ടിരിക്കുന്ന മറ്റു പദാൎത്ഥസമൂഹങ്ങൾ വന്നുചേരുകയും ചെയ്യുന്നു. ഇപ്പോൾ ക്രമേണ കൂടുതൽ വിദൂരസ്ഥങ്ങളും വലിപ്പം കുറഞ്ഞവയുമായിത്തീൎന്നുവരുന്ന സൂൎയ്യചന്ദ്രന്മാർ ആകാശത്തിലൂടെ കുറഞ്ഞുവരുന്ന വേഗതയോടുകൂടിയായിരിക്കും സഞ്ചരിക്കുന്നത്. ഇപ്പോൾ വളരെ അധികം ചെറുതായിരിക്കകൊണ്ട് ചന്ദ്രൻ ഒരു തേജഃപുഞ്ജമല്ലാതായിത്തീരത്തക്കവണ്ണം തണുത്തിട്ടുണ്ടാവും; ഗ്രഹണങ്ങളുടെയും പൌൎണ്ണമികളുടെയും ഒരു പരമ്പരയിൽ കൂടി സൂൎയ്യപ്രകാശത്തെ ഇടക്കിടയ്ക്കു തടയുകയും ഇടക്കിടയ്ക്കു പ്രതിഫലിപ്പിക്കുകയും ചെയ്യുന്നുമുണ്ടാവും. ഇങ്ങിനെതന്നെ, തണുത്ത വായുവിൽ ആവി മേഘമായിത്തീരുകയും ചുവട്ടിലുള്ള അത്യുഷ്ണത്ത പാറകളിന്മേൽ ആദ്യത്തെ പേമഴ ചെയ്യുകയും ചെയ്യുന്നതുവരെ, കാലത്തിന്റെ വിപുലതയിൽക്കൂടി വല്ലാത്തൊരു മന്ദഗതിയിൽ ഭൂമി നാമിന്ന് അധിവസിക്കുന്ന ഈ ഭൂമിയെപ്പോലെതന്നെയായിത്തീൎന്നുകൊണ്ടുവരും. അസംഖ്യം സഹസ്രാബ്ദങ്ങൾകാലത്തേക്കു പിന്നേയും ഭൂമിയിലെ വെള്ളത്തിന്റെ വലിയൊരു ഭാഗം അന്തരീക്ഷത്തിൽ ബാഷ്പമായിത്തന്നെ നില്ക്കും; എങ്കിലും ചുവടെ ഉറച്ചുവരുന്ന പാറകളിൽ കൂടിയും കുഴികളിൽകൂടിയും തടാകങ്ങളിൽ കൂടിയും ചൂടുള്ള അരുവികൾ ഒഴുകുന്നുണ്ടായിരിക്കും. ഇവ ഈ കുഴികളിലേക്കും തടാകങ്ങളിലേക്കും പാറക്കഷണങ്ങളും ചളിയും കൊണ്ടുചെല്ലുകയും ചെയ്യും.

അനന്തരം ഒരു മനുഷ്യൻ ഈ ഭൂമിയിൽ നിന്നു ചുറ്റുപാടും നോക്കുകയും ജീവിക്കുകയും ചെയ്ത ഒരുതരം കാൎയ്യസ്ഥിതി വന്നുചേൎന്നിട്ടുണ്ടാവണം. ആ കാലത്തു നമുക്കു ഭൂമി സന്ദൎശിക്കുവാൻ സാധിച്ചിരുന്നെങ്കിൽ, കൊടുങ്കാറ്റിനാൽ പിളൎക്കപ്പെടുന്ന ഒരാകാശത്തിന്റെ ചുവട്ടിൽ, ഒരു തരിമണ്ണോ ഒരു ശകലം സസ്യമോ ഇല്ലാത്തതും അഗ്നിപൎവ്വതത്തിൽ നിന്നു പുറപ്പെടുന്ന ദ്രവപദാൎത്ഥത്തിന്റെ ഉല്പത്തിയുള്ളതുമായ കൂറ്റൻ പാറക്കൂട്ടങ്ങളുടെ മേലായിരിക്കും നാം നില്ക്കുമായിരുന്നത്. ഇന്നത്തെ എത്രയും ഗംഭീരങ്ങളായ കൊടുങ്കാറ്റുകളേയും അതിശയിക്കുന്ന അത്യുഗ്രമായ ചുഴൽക്കാറ്റുകളും, സൌമ്യതയും മന്ദതയും അധികമുള്ള ഇന്നത്തെ ലോകം കേവലം അറിയാത്ത മട്ടിലുള്ള വൎഷങ്ങളും അന്നു നമ്മെ ആക്രമിച്ചിട്ടുണ്ടാവണം. പാറ മണ്ണുകൊണ്ടു കലങ്ങിമറിഞ്ഞതും കൂറ്റൻ ഒഴുക്കുകളിലേക്കായി ഒന്നിച്ചുചേരുന്നതും അതിപുരാതനകാലത്തെ സമുദ്രങ്ങളിൽ ചളിയും ചേടിയും കൊണ്ടിടുവാനായി തിക്കിട്ടു പാഞ്ഞുപോകുമ്പോൾ അത്യഗാധങ്ങളായ ചുഴികളേയും കിടങ്ങുകളേയും ഉണ്ടാക്കുന്നതുമായ വൎഷജലം നമ്മുടെ സമീപത്തുകൂടി ഇരമ്പിച്ചാടിപ്പോയിട്ടുണ്ടാവണം. ഒരു വലിയ സൂൎയ്യൻ ആകാശത്തിലൂടെ സഞ്ചരിക്കുന്നതു മേഘങ്ങളുടെ ഇടയിൽക്കൂടി നാം അസ്പ

# കവിത.

(ഗീതകം)

(തൃക്കൊടിത്താനം ഗോപിനാഥൻനായർ)

പാരിടപ്പരപ്പേതോ ദിവ്യചൈതന്യത്തിന്റെ
പൂരിതോല്ലസശ്രീയിൽ ലാലസിപ്പിക്കും ധന്യേ!
പുലരിപ്പൂമാതിന്റെ പൂങ്കവിൾത്തുടിപ്പിൽ നിൻ
പുതുപുഞ്ചിരികണ്ടു കൺകുളിർപ്പിപ്പൂ ലോകം!
വെൺമതിയിളക്കുന്ന പാലലകളിൽ നിന്നു
കൺമയക്കുന്ന വെള്ളപ്പൂഞ്ചേലയുടുത്തു നീ;
സാന്ധ്യശ്രീയിൽ പശ്ചിമാംബരാന്തങ്ങളിൽ കാണാം
കാന്തിയേറീടും നിന്റെ പൂങ്കവിൾത്തുടിപ്പുകൾ!
താവകസൌന്ദര്യപ്പാൽത്തിരമാലകളെന്നും
പാവിടുന്നാവിലടയും സ്വർഗ്ഗസാമ്രാജ്യഭാഗ്യം!
എങ്ങുമേനാക്കിലും ഹാ! ഹാ! കാൺമു നിന്നനവദ്യ-
മംഗളം തുളുമ്പുന്ന മോഹനരൂപം മാത്രം

ഓമനേ, സനാതനസൌന്ദര്യത്തിടമ്പേ, നിൻ
ശ്രീമയസ്വരൂപം കണ്ടെന്നെ ഞാൻ മറക്കുന്നു!!

---

ഷ്ടമായി കണ്ടിരിക്കണം. അതിന്റെ പിന്നാലെയും ചന്ദ്രന്റെ പിന്നാലെയുമായി അനേകദിനം ഘോരം ഭൂകമ്പവും ഭൂമിയുടെ ഉപരിതലത്തിന്റെ ഏതെങ്കിലുമൊരററം മുകളിലേക്കു പൊങ്ങലും ഉണ്ടായിരുന്നിരിക്കണം. ഭൂമിക്കു ഒരേ ഒരു ഭാഗം കാണിച്ചുകൊടുത്തുകൊണ്ടിരിക്കുന്ന ചന്ദ്രനാകട്ടെ, അന്നു ദൃഷ്ടിഗോചരമാംവണ്ണം ചുററിത്തിരിയുകയും ഇന്നു് അതത്ര വാശിയോടുകൂടി ഒളിച്ചുവെച്ചുകൊണ്ടിരിക്കുന്ന ഭാഗം കാണിച്ചു തരികയും ചെയ്യുന്നുണ്ടായിരിക്കണം.

ഭൂമിക്കു പ്രായമായി, ദിവസത്തിനു നീളം കൂടി, സൂര്യനു് അകലിച്ചയും സൌമ്യതയും അധികമുള്ളതായി, ആകാശത്തിലൂടെയുള്ള ചന്ദ്രഗതി മന്ദീഭവിച്ചു, മഴയുടേയും കൊടുങ്കാററിന്റെയും കാഠിന്യം കുറയുകയും ആദ്യത്തെ കടലുകളിലെ വെള്ളം വലിച്ചു് അതെല്ലാം കൂടി നമ്മുടെ ഗ്രഹം അന്നുമുതൽ ധരിക്കുവാൻ തുടങ്ങിയ സമുദ്രവസനത്തിലേക്കു ഓടിച്ചെല്ലുകയും ചെയ്തു.

എങ്കിലും അന്നു ഭൂമിയിൽ ജീവനുണ്ടായിരുന്നില്ല. സമുദ്രങ്ങൾ നിർജ്ജീവങ്ങളായിരുന്നു, പാറകൾ നിഷ്പ്രാണങ്ങളും.

(തുടരും)

# പുതിയ വൈദ്യപുസ്തകങ്ങൾ.



## ശാർങ്ഗധരസംഹിതാ—

ഗൂഢാർത്ഥചന്ദ്രിക എന്ന വ്യാഖ്യാനത്തോടുകൂടിയ ചികിത്സാസാരസർവ്വസ്വമായ ഒരു സുപ്രസിദ്ധ വൈദ്യഗ്രന്ഥം. വില രൂ. 2 അണ 4

## കുഷ്ഠരോഗസിദ്ധചികിത്സ—

സിദ്ധചികിത്സാപാരമ്പര്യമുള്ളവർ രഹസ്യമായി വച്ചിരുന്ന അനവധി മഹായോഗങ്ങൾ അടങ്ങിയതു്.

വില രൂപ 1 അണ 2

## പ്രമേഹരഹസ്യചികിത്സ—

ഈ പ്രമേഹചികിത്സയിൽ ഉള്ള എല്ലാ യോഗവും ഒന്നുപോലെ ഫലിക്കുന്നതും, ഏററവും രഹസ്യത്തിൽ സൂക്ഷിച്ചുവച്ചിരുന്നതുമാണു്.

വില രൂ. 1 ണ. 2

## വീരസിംഹാവലോകനം—

മുകുരഭാഷാവ്യാഖ്യാനസഹിതം.

ഓരോ രോഗങ്ങൾക്കുമുള്ള കർമ്മവിപാകപ്രായശ്ചിത്തവിധികളും വ്യാധിശാന്തികരങ്ങളായ രഹസ്യസിദ്ധയോഗങ്ങളും അടങ്ങിയതു്.

വില രൂ. 2 ണ. 4

## ആസവാരിഷ്ടയോഗമഞ്ജരി—

ഭാഷാവ്യാഖ്യാനസഹിതം.

ഫലപ്രദങ്ങളായ നൂറോളം ആസവാരിഷ്ടയോഗങ്ങൾ അടങ്ങിയതു്.

വില ണ. 12

## സഹസ്രയോഗം—

ഭാഷാവ്യാഖ്യാനസഹിതം.

സാധാരണ സഹസ്രയോഗത്തിലുള്ളതിൽ കൂടുതലായി ഫലപ്രദങ്ങളായ പല വിശേഷയോഗങ്ങളും കൂട്ടിച്ചേർത്തിട്ടുള്ളതു്.

വില രൂ. 1 ണ. 6

## ആരോഗ്യദീപം—

ശരീരവും ആരോഗ്യവും സംബന്ധിച്ചുള്ള എല്ലാ വിവരങ്ങളും കൂണിസിസ്റ്റവും, മെസ്മരിസവും മററും സംബന്ധിച്ചുള്ള സകല ചികിത്സകളും അടങ്ങിയതു്. വില രൂ 4 ണ. 8

## കർഷകബന്ധു അഥവാ കന്നുകാലിരോഗചികിത്സ—

കന്നുകാലികൾക്ക നേരിടുന്ന സകല രോഗങ്ങളുടെയും നിദാനങ്ങളും ചികിത്സകളും അടങ്ങിയതു്.

വില അണ 12

## ആരോഗ്യകല്പദ്രുമം ബാലചികിത്സ.

കൈക്കുളങ്ങര രാമവാരിയർ അവർകൾ ഉണ്ടാക്കിയതും, അദ്ദേഹത്തിന്റെ വ്യാഖ്യാനത്തോടുകൂടിയതും, വൈദ്യലോകപ്രസിദ്ധവുമായ ഒരു ദിവ്യഗ്രന്ഥം വില രൂ. 5 ണ. 4

---

മാനേജർ,

വി. വി. പ്രെസ്സ്,

കൊല്ലം.

# VIDYABHIVARDHINI

License No. 455. Regd. No. T. 116.
Dated 28-11-1945 Regd. No. M. 4891.


| വരിസംഖ്യ. | | പരസ്യക്കൂലി. | |
|---|---|---|---|
| ഒരു വർഷത്തേക്ക് 5 ബ്രി: രൂ. | | സ്ഥിരപരസ്യക്കാർക്ക്. | ഒരു പ്രാവശ്യത്തേക്ക് |
| ഒററ പ്രതിക്ക് 8 ണ. | | മുഴുപ്പേജിനു 50 രൂ. | 8 രൂ. |
| ഇൻഡ്യയ്ക്കു പുറമേ 6 ബ്രി: രൂ. | | അരപ്പേജിനു 30 „ | 6 „ |
| „ ഒററ പ്രതിക്ക് 10 ണ. | | കാൽപ്പേജിനു 20 „ | 4 „ |

## ലേഖകന്മാരോട്:—

ലേഖനങ്ങൾ കടലാസ്സിൻെറ ഒരുവശത്തുമാത്രം വൃത്തിയായി മഷികൊണ്ടെഴുതി ഓരോ ഇംഗ്ലീഷുമാസവും 15-ാം തീയതിക്കകം ഇവിടെ കിട്ടത്തക്കവണ്ണം അയച്ചിരിക്കണം. പ്രസിദ്ധീകരണത്തിനു സൗകര്യമില്ലാത്ത ലേഖനങ്ങൾ തിരിച്ചു കിട്ടണമെങ്കിൽ അതിലേക്കുള്ള സ്റ്റാമ്പ് അയച്ചിരിക്കേണ്ടതാണ്.

## വരിക്കാരോട്:—

ഇതേവരെ വരിസംഖ്യ അടച്ചിട്ടില്ലാത്തവർ ഈ ലക്കം കിട്ടിയാലുടൻ പണം മണിയാർഡർ ചെയ്യാൻ അപേക്ഷ.

വി. പി. ഏർപ്പാടു ഇരുകൂട്ടർക്കും നഷ്ടകരമാകയാൽ വരിസംഖ്യ എപ്പോഴും മുൻകൂറായിത്തന്നെ അയച്ചിരിക്കണം.

ആഫീസ്സിലേക്ക് അയയ്ക്കുന്ന എല്ലാ കത്തുകളിലും മാസികയുടെ റാപ്പറിൽ കാണുന്ന അവരവരുടെ രജിസ്റ്റർ നമ്പർകൂടി കാണിച്ചിരിക്കേണ്ടതാണ്.

പണസംബന്ധമായ എഴുത്തുകൾ, മണിയാർഡർ ഇവ മാനേജരുടെ മേൽവിലാസത്തിലും, ലേഖനസംബന്ധമായവ എല്ലാം പത്രാധിപരുടെ മേൽവിലാസത്തിലും അയയ്ക്കേണ്ടതാണ്.

N. B. അഭിപ്രായത്തിനയയ്ക്കുന്ന പുസ്തകങ്ങളുടെ 2 പ്രതിവീതം അയച്ചിരിക്കണം. മാസിക ഇംഗ്ലീഷുമാസം 15-ാം തീയതിക്കകം കിട്ടാത്തപക്ഷം വിവരം ആഫീസിൽ അറിയിക്കണം.

മാനേജർ,
വിദ്യാഭിവർദ്ധിനി, കൊല്ലം.

Edited, Printed and Published by M. Balakrishna Reddiar, at the Vidyabhivardhini Press, Quilon